അറിഞ്ഞിരിക്കേണ്ടുന്ന ഒരു സംഗതി ഭവാനെ അറിയിപ്പാൻ ഇനിയും ദീർഘിപ്പിച്ചാൽ — തമ്മിൽ കാണുവാൻ അധികം താമസിക്കുമെന്നല്ല പറയുന്നതു്; —, അതു തീർച്ചയായും അക്ഷന്തവ്യമായ ഒരപരാധമായിത്തീരുമെന്നും എനിക്കു തോന്നി. എന്റെ ഇപ്പോഴത്തെ ഈ പ്രവൃത്തിയിൽ അവിനയമായിത്തോന്നുന്നതെല്ലാം പൊറുക്കേണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.

അല്പിട മൌനം ദീക്ഷിച്ച ശേഷം ഒരു ദീർഘനിശ്വാസമാകുന്ന മുഖവുരയോടുകൂടി അമ്മിണി തുടർന്നു പറഞ്ഞു:- "എന്നു മാത്രമല്ല; ഞാൻ — ഇന്നേവരെ ഒരു സോദരനെ കാണ്മാനുള്ള ഭാഗ്യം സിദ്ധിക്കാത്ത ഈയുള്ളവൾ, — അന്നുമുതൽ ഭവാനെ ഒരു ജ്യേഷ്ഠനായി............" ബാഷ്പനിരുദ്ധകണ്ഠിയായ ആ ബാലിക വാക്യശേഷത്തെ, അശ്രുബിന്ദുക്കളാകുന്ന അക്ഷരങ്ങൾകൊണ്ടാണു ഗ്രഥിച്ചതു്! മാധവൻ അവിടെനിന്നെഴുന്നേറ്റ്, മടിത്തുമ്പുകൊണ്ടു കണ്ണുനീർ തുടക്കുന്ന ആ കന്യകയുടെ വലംകൈ മുറുകെപ്പിടിച്ച്, താൻ പുതച്ചിരുന്ന വേഷ്ടിയുടെ മൃദുവായ തലപ്പുകൊണ്ടു് അവളുടെ അശ്രുക്കൾ തുടച്ചു!

'ഛീ! കരയാതെ! ഒരു സോദരിയില്ലാത്ത ഞാനും ഭവതിയെ, അമ്മിണി,............' മാധവനും ഗദ്ഗദത്താൽ ഇങ്ങിനെ മദ്ധ്യേ നിർത്തി, അനന്തരഭാഗം കണ്ണുനീർ പൊഴിച്ചു വിശദമാക്കി!

ഭാരമൊഴിഞ്ഞു ലഘുവായിത്തീർന്ന ഹൃദയത്തോടെ അമ്മിണി മടങ്ങിപ്പോയി.

# പതിനൊന്നാമധ്യായം

---

കുമാരൻനായർ കാത്യായനിക്കുട്ടിയോടൊപ്പം കളിച്ചു വളൎന്ന ഒരാളാണു്. പ്രായം കാത്യായനിക്കുട്ടിയെക്കാൾ രണ്ടുമൂന്നു വയസ്സു കൂടും. നായർ, തടിച്ചു കൊഴുത്തു വെളുത്ത ഒരു സുന്ദരനാണു്. ഒരു ഇംഗ്ലീഷ് ഹൈസ്കൂളിൽ എട്ടു പത്തു കൊല്ലം ഹാജരായി, വാസനാനുരൂപമായിട്ടില്ലാതെല്ലാം പഠിച്ചു പിൻമടങ്ങി, കാരണവന്മാരുടെ കൈയിൽനിന്നും വഴുതിച്ചാടി, ഒരു മൂരിക്കുട്ടനെപ്പോലെ കളിച്ചു പുളച്ചു നടന്നുതുടങ്ങിയിട്ടു കാലം കുറെച്ചെന്നായി. കാത്യായനിക്കുട്ടിക്കു കുമാരൻനായർ അമ്മാമന്റെ മകനും ചെറുപ്പം മുതല്ക്കുള്ള ചങ്ങാതിയും ആണെന്നു മാത്രമല്ല, ചാത്തുനായരാൽ മാത്രം വല്ലതും പഠിപ്പിക്കപ്പെട്ട ഒരു തരുണി മനഃസംസ്കാരവിഷയത്തിലും ആ തരുണന്നു സമാനയാണു്. ഇവർ രണ്ടുപേരും ഒരേഴെട്ടു കൊല്ലം മുമ്പു തന്നെ അവരവരുടെ മൈത്രിയെ അനുരാഗമാക്കി മാറ്റി അതിനൊത്തപടി തോന്നിയ പോലെ വിഹരിച്ചുവന്നു. എന്നാൽ, ഇവൎക്കു രണ്ടുപേൎക്കും പരസ്പരം വിവാഹം ചെയ്യുകളുവാനാകട്ടെ, സാധിച്ചതുമില്ല: കുമാരൻനായർ ചാലിൻപറമ്പത്തുകാൎക്കു തീരെ ജാതിമഹത്ത്വം പോരാത്ത ആളാണു പോലും! ജാതിയിലും ജാതി! അതിലും അവാന്തരജാതികൾ അനേകം! ഇങ്ങിനെയുമുണ്ടോ ഒരു ജാതിപ്പിശാചു്! അൎത്ഥരഹിതവും ആപൽക്കരവുമായ ഈ സാമുദായികാചാരം — ജാതിവൈജാത്യദുൎഗ്ഗതം —, ഇവരുടെ വിവാഹത്തിന്നു് ഒരു പ്രത്യൂഹപ്പെരുംകോട്ടയായി നിന്നുവെങ്കിലും, അത്യാരൂഢമായ അ

സംബന്ധം നടത്തിച്ചു! ഇങ്ങിനെ, 'മല പോലെ വന്നതു മലർ പോലെ പോയി'!!

ഇതിനു മുമ്പു നാം കണ്ട, കാത്യായനിക്കുട്ടിയുടെ ചേഷ്ടകളൊക്കെയും വെറും അഭിനയമായിരുന്നുവെന്ന് ഇപ്പോൾ സുവ്യക്തമാവുന്നില്ലേ? പയർ പൂത്തു നില്ക്കുന്നു; പശുവിനെ തൊഴുത്തിൽ കെട്ടിയിട്ടിരിക്കുന്നു. പുല്ലുവട്ടിയിൽ എള്ളു തന്നെയുണ്ടായാലും ആ പശുവിന് അവിടെ വല്ല സന്തോഷത്തിന്നോ സന്തൃപ്തിക്കോ വകയുണ്ടോ?!

കാത്യായനിക്കുട്ടിയുടെ പ്രതിനവപ്രവാസത്താൽ കുമാരൻനായരും വല്ലാത്ത വിരഹവ്യഥക്കു വശഗനായിത്തീന്നു. അച്ഛൻെറ മരുമകളാണെന്ന വൈഷമ്യവും പറഞ്ഞു കോമത്തെക്കു ചെല്ലുന്നതാണെങ്കിൽ അതിന്നു ഭീരുത്വമൊട്ടു സമ്മതിക്കുന്നതുമില്ല!

ഇങ്ങിനെയിരിക്കേ ഒരുദിവസം, ഇടയിടെ ചാലിൻ പറമ്പത്തെക്കു തിരിഞ്ഞുനോക്കുക പോലും ചെയ്യാറില്ലാത്ത കുമാരൻനായർ യദൃച്ഛയാ ചാത്തുനായരെക്കണ്ടുമുട്ടി. തൻെറ പ്രയത്നത്തിന്നു തക്കതായ ഒരു പ്രതിഫലം കുമാരൻനായരിൽനിന്നു കൂടി കരസ്ഥമാക്കണമെന്നു കരുതിയിരുന്ന ചാത്തുനായർ, (രണ്ടിലും പെടാതെ), രണ്ടാമുണ്ടെടുത്ത് അരയിൽകെട്ടുംപോലെ മുലക്കു നേരെ മാറത്തു കെട്ടി. "ഉം! എന്താ, ഇപ്പോൾ കണ്ടാലറിയാതെയുമായി; അല്ലേ? ഞാൻ അന്നതിന്നു ചാടിപ്പുറപ്പെട്ടിരുന്നില്ലെങ്കിൽ ഇപ്പോഴൊക്കെക്കാണാമായിരുന്നു!" എന്നു പറഞ്ഞു ചാത്തുനായർ കണ്ണൊന്നിറുക്കി മുറി കോമത്തം നടിച്ചു!

കുമാരൻ — എന്താണെൻെറ മാസ്റ്ററേ, പരിഭവം പറയുന്നതു്!

ചാത്തു—എയ്! പരിഭവം പറയ്കല്ല. ഈയ്യാളുള്ളാനെപ്പറ്റി നിങ്ങളൊന്നും വിചാരിയ്ക്കുന്നില്ല! ഞാനിന്ന് എത്ര കഷ്ടപ്പെട്ടുന്നുണ്ടോ!

കുമാരൻ—അതൊക്കെ ഞാൻ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ട്. വല്ലതും ചെയ്യാമെന്നു വെച്ചാൽ അതിന്നു സാധിയ്ക്കുണ്ടോ?

ചാത്തു— വളപ്പിലെക്കുരങ്ങൻ ഇനിയും പോയിട്ടില്ലാ, ഹോ!

രൻ—ഉം–ം; എന്താണത്?

ചാത്തു—എന്നെക്കൊണ്ട് ഇനി ഇതിലൊന്നും ഗതിചാരവേഷം കെട്ടാനാവില്ല!

കുമാരൻ—മാസ്റ്ററേ, സംഗതികൾ തുറന്നു പറയൂ; ഒന്നും മനസ്സിലാവുന്നില്ലല്ലോ!

ചാത്തു—"പാലം കടന്നാൽ പിന്നെ കൂരായണ!" എന്നതരക്കാരാണു നിങ്ങളൊക്കെ! പിന്നെ എന്തിന്നു പറയുന്നു? എനിയ്ക്കു ബുദ്ധിമുട്ടു മാത്രം മെച്ചം!

കുമാരൻ—മാസ്റ്റർ അങ്ങിനെ വിചാരിയ്ക്കരുത്! എന്നെക്കൊണ്ടു കഴിയുന്നതു ചെയ്യാൻ ഞാനെപ്പോഴും തെയ്യാറാണ്. സംഗതിയെന്താ? പറയൂ; കേൾക്കട്ടെ.

ചാത്തു—കുറച്ചു ദിവസം മുമ്പ് അവർ എനിയ്ക്കൊരെഴുത്തയച്ചിട്ടുണ്ട്.

കുമാരൻ—ആര്?

ചാത്തു—നമ്പ്യാർക്ക് കാർത്ത്യായനിക്കുട്ടിയെപ്പറ്റി ചില സംശയങ്ങളെല്ലാം ജനിച്ചിരിയ്ക്കുന്നു! (കുമാരൻനായരുടെ ഉള്ളൊന്നു കാളി!) അതിനെപ്പറ്റിയാണ് എഴുത്ത്. അ

തിന്നു തക്കതായ ഒരു മറുപടി അയച്ചില്ലെങ്കിൽ എനിയ്ക്കു പല ദോഷങ്ങളും വരാനുണ്ട്!

കുമാരൻനായർ, വെളിച്ചം കണ്ട പെരുച്ചാഴിയെപ്പോലെ മിഴിച്ചു നില്ക്കുന്നു! ചാത്തുനായർ തുടൎന്നു പറയുന്നു:—"നിങ്ങളെപ്പററിത്തന്നെയാണു കുട്ടൻനമ്പ്യാൎക്കു ശങ്ക! (കുമാരൻനായരുടെ, ഉടലും, വിറയ്ക്കുന്നു, ദേഹം വിയൎക്കുന്നു!) ഞാൻ എന്തു് തന്നെ പറഞ്ഞാലും കുട്ടൻനമ്പ്യാർ വിശ്വസിക്കും! (ചാത്തുനായർ മുണ്ടൊന്നഴിച്ചു ചുററുന്നു.) പക്ഷെ,——"

'മാസ്റ്ററെ, എന്നെ കൈവിടരുതേ!' എന്നു്, ആലോചനാസാമൎത്ഥ്യമില്ലാത്തവനും സ്വഭാവഭീരുത്വവുമായ കുമാരൻനായർ കിഴിഞ്ഞു യാചിച്ചു! ചാത്തുനായർ പത്തു പടി മേല്പോട്ടു കയറി, കാൎയ്യലബ്ധിയിൽ മനസാ സന്തോഷിച്ചു!

ചാത്തു—അപ്പോൾ, ഞാനെന്തു ചെയ്യണമെന്നാണു നിങ്ങൾ പറയുന്നതു്?

കുമാരൻ—അതെല്ലാം മാസ്റ്ററോടു പ്രത്യേകിച്ചു പറയേണമോ? ഞാൻ മാസ്റ്റൎക്കു് എന്തു വേണമെങ്കിലും ചെയ്യാം!

ചാത്തു—ഞാൻ ഇതെല്ലാം തച്ചു കെടുത്താം. എന്നാലെനിയ്ക്കു എന്തു തരും?

ഹാ!—അന്ധന്മാരും ഭീരുക്കളുമായ മനുഷ്യരല്ലേ വഞ്ചകരുടെ വലയിൽച്ചെന്നു ചാടുന്നതു്! അവനവന്റെ നിലയെന്തെന്നു് ആലോചിച്ചുനോക്കുവാൻപോലും സാധിയ്ക്കാത്ത സാധുക്കൾ, ഒരുപ്രകാരത്തിലും നിറവേററുവാൻ കഴിയാത്ത വലിയ വലിയ വാഗ്ദാനങ്ങൾ ചെയ്യുന്നു!; കുമാരൻനായർ ചാത്തുനായൎക്കു വലിയ ഒരു തുക തന്നെ പ്രതിഫലമായിക്കൊടുത്തുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്തു!

ചാത്തു — എന്നാണു തീർച്ച എന്നു കൂടി ഉറപ്പിച്ചു പറയണം.

കുമാരൻനായർ അതിന്നും, ആലോചന കൂടാതെ, 'ഇന്നേയ്ക്കു് എട്ടാം ദിവസം!' എന്നു് അവധിയും പറഞ്ഞു കളഞ്ഞു!

ചാത്തു — ആ ദിവസം തെറ്റ്യാലോ?

"എന്നാൽ ഇങ്ങിനെ വിളിച്ചോളൂ!" എന്നു പറഞ്ഞു കുമാരൻനായർ മൂക്കിന്നു നേരെ രണ്ടു പ്രാവശ്യം കൈകൾ ഞൊടിച്ചു!

ചാത്തു — അതുകൊണ്ടായോ? അവധി തെറ്റ്യാൽ പിന്നെ എന്റെ ഇഷ്ടം പോലെ ഒരുപടി അയയ്ക്കാമല്ലോ?

'ഓ ഹോ—!' എന്നു പറഞ്ഞു്, അമ്മാനക്കായയില്ലാതെ തന്നെ കുമാരൻനായർ അമ്മാനമാടി!

ചാത്തുനായർ തന്റെ കപടവിദ്യയെ, പൊടിപ്പും തൊങ്ങലും വെച്ചു് വീണ്ടും വീണ്ടും വിസ്തരിച്ചു. [illegible] കുമാരൻനായർ, പേടിച്ചതിന്റെ വാഗ്ദാനത്തെ ദൃഢീകരിച്ചു. ഒരാൾ സന്തുഷ്ടനായി കിഴക്കോട്ടും, മറ്റെയാൾ ചിന്താമഗ്നനായി പടിഞ്ഞാട്ടും നടന്നു.

"എന്റെ പൊടിക്കൈ പാറി! അയാൾ പേടിച്ചു പോയി! ഇക്കൂട്ടരോടു് ഇതല്ലാതെ പാറില്ല!" എന്നും മറ്റും വിചാരിച്ചും, ഇടയ്ക്കു മുണ്ടഴിച്ചു ചുറ്റിയും ചാത്തുനായർ അനുഗൃഹീതനായി നടകൊണ്ടു.

കുമാരൻനായർ വല്ലാതെ പേടിച്ചിരിക്കുന്നുവല്ലോ. ചാത്തുനായരോടു വാഗ്ദാനം ചെയ്ത പ്രകാരം എട്ടാംദിവസം സംഖ്യ കൊടുക്കാതിരുന്നാൽ ആ 'വികടൻ' പിന്നെയെന്തൊക്കെയാണാവോ ചെയ്യുക എന്നു വിചാരിച്ചു പി

ന്നെയും പേടിച്ചു!! എട്ടാംദിവസമെന്നല്ല, എട്ടാംവൎഷ ത്തിലും കുമാരൻനായർ പ്രതിജ്ഞാനിൎവ്വഹണത്തിന്നു ശക്ത നാകയില്ല തന്നെ! എന്തിന്നധികം പറയുന്നു: ആ എട്ടാം ദിവസവും പുലൎന്നു! ചാത്തുനായർ, ഒരു കടക്കാരനെപ്പോ ലെ, കുമാരൻനായരുടെ മുന്നിൽ സന്നിഹിതനായി. കു മാരൻനായൎക്ക് എന്താണു പറവാനുള്ളത്! അവധി നീട്ടി ക്കിട്ടിയാൽ വേണ്ടില്ലെന്നു മാത്രം ആയാൾ ദയനീയമായി വൃഥാ അപേക്ഷിച്ചു. ചാത്തുനായർ ആ അപേക്ഷയെ അതിദ്രുതം ഉപേക്ഷിച്ചു എന്നു മാത്രമല്ല, തന്റെ സാമൎത്ഥ്യങ്ങ ളെയും മററും പററി വലിയ ഒരു പ്രസംഗവും ചെയ്തു. ആ ക്കൂട്ടത്തിൽ, തന്നോട് ആ ദ്രോഹത്തിനൊരുങ്ങിയ രഹസ്യം കൂ ടി താൻ പരസ്യമാക്കി ശിക്ഷിപ്പിക്കുമെന്നും മററും ചാത്തു നായർ ഘോഷിച്ചുകളഞ്ഞു!

കുമാരൻനായർ പൂൎവ്വാധികം പരുങ്ങലിലായി! ഇ ത്തിരി വിഷമഘട്ടങ്ങളിൽ ഇതികൎത്തവ്യതാവിമൂഢന്മാ രായിത്തീരുന്ന യുവാക്കന്മാരുടെ ഗതികെട്ട കൎത്തവ്യത്തെ ത്തന്നെ, ഗത്യന്തരമില്ലാത്താൽ ഒടുവിൽ കുമാരൻനായ രും ശരണീകരിച്ചു! ആയാൾ എങ്ങോട്ടെന്നില്ലാതെ നാടു വിട്ടു പോയതായികേട്ടു് ചാത്തുനായർ 'ഇളിഭ്യ'നായി!

പപ്പുവിന്നു തൊഴുത്തിൽനിന്നു പുറത്തു ചാടുവാനവ സരം കിട്ടി; 'പറമ്പിൽ' ചെന്നു നോക്കിയപ്പോൾ, പൂത്തു നിന്നിരുന്ന പയറൊന്നും അവിടെക്കണ്ടില്ല; കഷ്ടം! അ തൊക്കെ ആരോ ഉഴുതു പിഴുതു കളഞ്ഞിരിക്കുന്നു; പപ്പു ആ ശ്മശാനശൂന്യത കണ്ടു പരിഭ്രമിച്ചു പരവശയായി: നമ്മുടെ കാൎത്ത്യായനിക്കുട്ടി അന്നു ചാലിൻപറമ്പത്തു മടങ്ങിച്ചെന്ന പ്പോൾ, അവിടെ കുമാരൻനായരുടെ ഗന്ധം പോലുമുണ്ടാ

യിരുന്നില്ല! ഒന്നുരണ്ടു ദിവസം കാത്തു; കണ്ടില്ല! ശ്രദ്ധമായി ചില അന്വേഷണങ്ങൾ നടത്തി; ഫലമുണ്ടായില്ല! ഒടുവിലെങ്ങിനെയോ അവൾ, കുമാരൻനായർ 'ചാടിപ്പോയ'തായി അറിഞ്ഞു; കാരണം മനസ്സിലാവാതെ കുഴങ്ങി; വളരെസ്സന്തപിച്ചു! കുമാരൻനായരുടെ ഈ അജ്ഞാതപ്രവാസം, ആയാളുടെ വീട്ടിലോ നാട്ടിലോ അത്ര വലിയ ഒച്ചപ്പാടൊന്നുമുണ്ടാക്കിയില്ല; എന്നാൽ, കാത്യായനിക്കുട്ടിയുടെ ഹൃദയത്തിൽ വല്ലാത്ത കോലാഹലമുണ്ടാക്കുക തന്നെ ചെയ്തു; അവൾ അതിമാത്രം അസ്വസ്ഥയായി!

ഒരാൾ ഇട വിടാതെ'എന്തെങ്കിലും ചപലകർമ്മം ചെയ്തുവരുന്നുവെന്നിരിക്കട്ടെ: മററുള്ളവർ ഉപദേശിക്കുന്നതായാൽക്കൂടിയും ആ ആൾക്ക് തന്റെ ആ ദുരാചാരത്തിൽ അല്പവും ഇച്ഛ തോന്നിയെന്നുമില്ല! എന്നാൽ,—കാരണവശാൽ അതിനു വല്ല വിഘ്നവും നേരിടുമ്പോഴാകട്ടെ, സ്വപ്രവൃത്തിയെപ്പററി പശ്ചാലോചിക്കുന്നു; പരിതപിക്കുന്നു! ഇതാണ്, "ഏവമാത്മകൃതം ചാപലം പ്രതിഹതം മഹതി!" എന്നതിന്റെ ശരിയായ സാരം. ഇതു തന്നെയാണ് ഇന്നു കാത്യായനിക്കുട്ടിക്കും വന്നുചേർന്ന ദശാപരിണതി! തനിക്കു പണ്ടു തന്നെ ഏതൊരു സ്വരൂപത്തിലുള്ള സൌന്ദര്യസൌഭാഗ്യങ്ങളാണോ ഏററവും ഹൃദയാഭിരുചിതമായിട്ടുള്ളത്, പ്രായേണ തത്സദൃശമായ സൌന്ദര്യസൌഭാഗ്യങ്ങളുടെ സമ്മേളനത്താലും കുലീനത ധനികത്വം തുടങ്ങിയ മററു പുരുഷഗുണങ്ങളാലും അനുഗൃഹീതനായ കുട്ടൻനമ്പ്യാരിൽ പശ്ചാൽപ്പമായി രമിക്കാമായിരുന്നെങ്കിലും, കുമാരൻനായരുടെ വിരഹം, കാത്യായനിക്കുട്ടിയുടെ ഇപ്പോഴ

ത്തെസ്സുഖജീവിതമാകുന്ന കനകശൃംഖലയുടെ കണ്ണികളിൽ കൽച്ചുളി തല്ലീട്ടുയാണുണ്ടായതു്!

ഒരു ദിവസം അവൾ തന്റെ പ്രിയപ്പെട്ട 'കുമാരേട്ട'നെപ്പറ്റി 'മാസ്റ്റ'രോടു തന്നെ ചോദിപ്പാനൊരുങ്ങി. സ്വാർത്ഥവിഘാതശങ്കിയായ ചാത്തുനായർ, കുമാരൻനായരെ നാടു വിട്ടോടിച്ച തന്റെ കുസൃതിയെത്തീരെ മറച്ചുകളഞ്ഞു! എന്നിട്ട് ഇത്ര മാത്രം ആയാൾ കാത്ത്യായനിക്കുട്ടിയെ ധരിപ്പിച്ചു:—"ഞാൻ ആയാളെ എവിടെയൊക്കെ അന്വേഷിച്ചുവെന്നോ! കുന്തം പോയാൽ കുടത്തിലും തിരയണമല്ലോ! എന്റെ കാത്ത്യായനിക്കുട്ടി, ഇപ്പോഴല്ലേ കാര്യമൊക്കെ മനസ്സിലാവുന്നതു്! ആയാൾ മദിരാശിയിൽ ദണ്ണം പിടിച്ചു കിടന്നു മരിച്ചുപോയത്രെ! മഹാ-കഷ്ടം!"

കാത്ത്യായനിക്കുട്ടിയുടെ സർവ്വേന്ദ്രിയങ്ങളും സ്തംഭിച്ചുപോയി! എങ്കിലും, അവൾ തന്റെ തളർന്നുപോയ ജിഹ്വയാൽ വൈക്ലബ്യത്തോടെയും ഗദ്ഗദത്തോടെയും ചോദിച്ചു—"എന്തു് !?—ഇതു ശരിയോ, മാസ്റ്റരേ? ആരു പറഞ്ഞു?"

ചാത്തു—ഇതാ, രണ്ടു ദിവസം മുമ്പു മദിരാശിയിൽനിന്നു വന്ന ശേഖരമേനോനാണു പറഞ്ഞതു്. ആയാൾ നുണ പറയില്ല. എന്തായാലും വലിയ കഷ്ടമായിപ്പോയി!

കാത്ത്യായനിക്കുട്ടിയുടെ ആശാപാശം അത്രയും ഭഗ്നമായിപ്പോയെന്നു പറഞ്ഞുകൂടാ: സ്നേഹം എന്ന ദിവ്യവസ്തു പലപ്പോഴും മർത്ത്യലോകത്തിൽ ഒരു കച്ചവടസ്സാമാനമായി വിപര്യയപ്പെട്ടുപോകുന്നു! ——— ദിവസങ്ങൾ ക്രമേണ കഴിഞ്ഞുപോകുന്തോറും, കാത്ത്യായനിക്കുട്ടിയുടെ

വിരഹസന്താപവും ഒട്ടാറുകയും, ആ അസാധാരണപ്രേമം ഇന്നത്തെ ആനന്ദമെത്തയിൽത്തന്നെ വിശ്രാന്തമായി പരിതൃപ്തമാകയും ചെയ്യുന്നു!

* * * *

കാത്ത്യായനിക്കുട്ടിയുടെ അന്യാദൃശമായ ഗോപനപാടവം പോലും, നമ്മുടെ അമ്മിണിയുടെ ഗൃധ്രനേത്രങ്ങളെ മാത്രം വഞ്ചിപ്പാൻ സമർത്ഥമായിത്തീർന്നില്ല!

---

## പന്ത്രണ്ടാമധ്യായം

തൃശ്ശൂർ,
സുഹൃത്തേ, 14-8-1921.

ഞാൻ ഇതിനു മുമ്പയച്ച കത്തിൽനിന്ന്, ഇവിടെ നടന്ന ലഹളയുടെ ഒരു ചുരുങ്ങിയ വിവരണമെങ്കിലും മനസ്സിലായിരിക്കുമല്ലോ. ഈ ലഹളയെപ്പററിയ അധികവിവരം പത്രങ്ങളിൽനിന്നു മനസ്സിലാക്കുവാൻ സാധിക്കുമെങ്കിലും, ആ പത്രങ്ങളിൽ യാഥാർത്ഥ്യം ചുരുങ്ങിയിരിക്കുമെന്നാണ് അനുഭവസഹോദരമായ എന്റെ വിശ്വാസം. അതുകൊണ്ട്, ഞാൻ തന്നെ വിസ്തരിച്ചെഴുതിയാലേ സംഗതികൾ ശരിയായും പൂർണ്ണമായും താങ്കൾക്കു മനസ്സിലാകുവാൻ സാധിക്കുയുള്ളൂ. എന്നാൽ, അതിന് ഇപ്പോൾ ഉദ്യമിക്കുന്നില്ല; ഈ ആവശ്യത്തിലേക്കുവേണ്ടിത്തന്നെ മറെറാരു കത്ത് ചരിത്രരൂപേണ അടുത്ത അവസരത്തിൽ എഴുതി അയയ്ക്കാം.

ഇപ്പോൾ ഇവിടെ ഈ ലഹളയുടെ ഫലമായി, വി

ളും മറ്റും നസ്രാണികളോടു സഹകരണത്യാഗം അനുഷ്ഠിച്ചു തുടങ്ങിയിരിക്കുന്നു! ഈ പ്രസ്ഥാനം ഇവിടെ എത്രമാത്രം ഗുണപ്പെടുമെന്നു് ഇപ്പോൾ പറഞ്ഞുകൂടുന്നതല്ല: ന്യായമായ ഒരു നേതാവില്ലാത്ത പ്രസ്ഥാനമാണിതു്. എന്തായാലും, ഞാനും ഈ കോളേജ് വിടുവാൻ തന്നെ തീർച്ചപ്പെടുത്തി. എനിക്കു വാസ്തവത്തിൽ മഹാത്മജിയുടെ നിർദ്ദേശപ്രകാരമുള്ള സഹകരണത്യാഗം തന്നെ മുറയ്ക്കു് അനുഷ്ഠിച്ചാൽകൊള്ളാമെന്നുണ്ടു്. എന്നാൽ, തക്കതായ ഒരു തൊഴിലില്ലാതെ ജീവിക്കുയെന്നതു ഗർഹിതമാണല്ലോ. അതിനാൽ, രാഷ്ട്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന പത്രമാപ്പീസുകളിലോ, അല്ലെങ്കിൽ, അത്തരം മററു വല്ല സ്ഥലങ്ങളിലോ ചെറിയ ഒരു തൊഴിലെങ്കിലും കിട്ടുന്നതായാൽ അതു മാത്രംകൊണ്ടു തൃപ്തിപ്പെട്ടു്, കഴിയുന്നതു മാതൃഭൂമിയെ ശുശ്രൂഷിപ്പാൻ ഞാനൊരുങ്ങിയാണു്. അതിരിക്കട്ടെ; അതിനെപ്പററി വഴിയെ ആലോചിക്കാം.

എന്റെ അനുജൻ കൊച്ചുണ്ണിയുടെ വിദ്യാഭ്യാസത്തെപ്പററിയും ഇപ്പോൾ കുറച്ചൊന്നു് ആലോചിക്കേണ്ടതായിവന്നിരിക്കുന്നു. അവനെ ഞാൻ വല്ല ദേശീയപാഠശാലയിലെക്കും അയച്ചെങ്കിലോ എന്നാലോചിക്കുന്നു. അല്ലാതെ, വെറും ഉദ്യോഗസ്ഥയന്ത്രങ്ങളെ നിർമ്മിക്കുന്ന ഇന്നത്തെ ഈ വിദ്യാഭ്യാസംകൊണ്ടു് എന്തൊരു ഗുണമാണുണ്ടാവാനുള്ളതെന്നു ഞാൻ കാണുന്നില്ല. ദേശീയ പാഠശാലകളിൽ എന്താണധികം നല്ലതെന്നു് അന്വേഷിച്ചു മറുപടി അയയ്ക്കുക.

ഇനി, താങ്കളുടെ അമ്മായിയെപ്പററിയാണു് അല്പമൊന്നു പ്രസ്താവിപ്പാനുള്ളതു്: അവർ താങ്കൾ എന്നോടു

പറഞ്ഞ വർത്തമാനങ്ങളെല്ലാം ഞാൻ ഇന്നും മറക്കാതെ സൂക്ഷിച്ചിട്ടുണ്ട്. എന്നാൽ, ആ വർത്തമാനങ്ങൾ അങ്ങിനെ തന്നെ പറയുന്നതായാൽ ചെറിയമ്മാമൻ അവയെ അത്ര വിശ്വസിച്ചേയ്ക്കയില്ലെന്നും, അതിനാൽ, കഴിയുമെങ്കിൽ കുമാരൻനായരെക്കണ്ടുപിടിപ്പാൻ തന്നെ ഒന്നു ശ്രമിച്ചുനോക്കണമെന്നും മററും ഞാനൊന്നു തന്നെ പറകയുണ്ടായല്ലോ. ഞാൻ അതുപ്രകാരം ചില അന്വേഷണങ്ങൾ നടത്തി. എന്റെ അന്വേഷണത്തിൽനിന്ന്, ആയാൾ മദ്രാസ്സിലുള്ള ജെനറൽ ഹോസ്പിററലിൽക്കിടന്നു മരിച്ചുപോയിരിക്കുന്നുവെന്ന് ഈയിടെ എനിക്കറിവു കിട്ടുകയുണ്ടായി. അതിനെപ്പററി കൂടുതൽ അന്വേഷണം നടത്തുവാൻ തൽക്കാലം ഇനിയാവതെ ഞാൻ പിന്നെ ചാത്തുനായരിൽനിന്നു തന്നെ തെളിവെടുക്കുവാൻ ശ്രമിച്ചു. കുമാരൻനായർ നാടു വിട്ടു പോവാനുള്ള കാരണവും മററും വ്യക്തമായി എഴുതി അറിയിക്കുന്നതായാൽ പര്യാപ്തമായ ഒരു പ്രതിഫലം തരാമെന്നു കാണിച്ചുകൊണ്ട്, ഞാൻ ആയാൾക്കൊരു കത്തയച്ചു; ആ സാധു അത്യാഗ്രഹി, കാത്ത്യായനീകുമാരന്മാരുടെ പൂർവ്വചരിത്രവും മററും ഒന്നൊഴിയാതെ എനിക്ക് എഴുതി അയച്ചുതരികയും ചെയ്തു!

കാത്ത്യായനിക്കുട്ടിയമ്മ, പുത്രാ, ഈയിടെയാണ് ചാലിൽപറമ്പത്തേക്കു പോയത്. അതിനു ശേഷം ഞാൻ ഒരു ദിവസം വീട്ടിൽപ്പോയിരുന്നു. എന്റെ അന്വേഷണഫലങ്ങളും മററും ഞാൻ രഹസ്യമായി അമ്മയെയറിയിച്ചു. അമ്മ പറകയാണ്:—"അങ്ങിനെ വരട്ടെ! ആ ദുർദ്ദേവിയെപ്പററി എന്തോ ചിലതൊക്കെ, അവളെക്കണ്ടതുമുതൽക്ക് എനിക്കു തോന്നിത്തുടങ്ങിയിരിക്കുന്നു! കഷ്ടം! കുട്ടി

ന് ഈ വിഡ്ഢിത്തം പററീലോ! ഇതിൽ ആരെയും കുററം പറഞ്ഞിട്ടു കാൎയ്യംല്യ! ഇന്നന്നെ കുട്ടൻ ആ 'യക്ഷി'യെ ഉപേക്ഷിയ്ക്കണം; സംശയമൊന്നുംല്യ!" ഞാനും ആദ്യം കരുതിയിരുന്നതു് ഇങ്ങിനെ തന്നെയായിരുന്നുവല്ലോ. എന്നാൽ, ഇപ്പോൾ ഞാൻ വിചാരിയ്ക്കുന്നതു്, അമ്മ പറയുന്നതുപോലെ പെട്ടെന്നങ്ങിനെ ചെയ്താൽ ആ ജാനകിയമ്മയ്ക്കും കുട്ടികൾക്കും വലിയ വേദനയായേയ്ക്കും; അതുകൊണ്ടു്, ചെറിയമ്മാമൻ കാത്ത്യായനിക്കുട്ടിയമ്മയെ കുറെ കാലം കൈവിട്ടിരിയ്ക്കുന്നതായും, അതിന്റെ കാരണം തന്നെ അന്യസ്ത്രീയിൽ ആസക്തനായിത്തീൎന്നിരിയ്ക്കുന്നതായും മററുള്ളവർ മനസ്സിലാക്കുംപ്രകാരത്തിൽ ചതുരമായി പെരുമാറണമെന്നാണു്. കാലക്രമേണ അതു് ആത്യന്തികമായ പരിത്യാഗമായിത്തീൎന്നുകൊള്ളും. എന്താ, അതല്ലേ നല്ലതു്? ചെറിയമ്മാമനോടു ഞാൻ ആവിധമാണു് ഇപ്പോൾ പറഞ്ഞുറപ്പിച്ചിട്ടുള്ളതു്.

ശ്രീമതിയുടെ കത്തുകളോടു് താങ്കളുടെ മറുപടികൾ, പ്രശാന്തഗംഭീരവും അനുനയനിരതവുമായിരിയ്ക്കണം.

ഞാൻ നാളെത്തന്നെ നാട്ടിലേയ്ക്കു പോകുന്നു. അവിടെച്ചെന്നു വിസ്തരിച്ചെഴുതാം. എന്നു്,

സ്വന്തം സുഹൃത്തു് —

യു. കെ. എളയതു്.

*  *  *  *

കല്യാണിയമ്മ — ഈ സംഗതിയൊക്കെ മററുള്ളവരെ അറിയിച്ചിട്ടുണ്ടോ?

എളയതു് — ഇല്ല; തൃശ്ശൂരിൽനിന്നു വിട്ടു എന്നു മാത്രമേ ഇപ്പോൾ പറഞ്ഞിട്ടുള്ളൂ.

കല്യാണിയമ്മ — നിങ്ങടെ ഈ വഴിക്കു തിരിയുന്നതായാൽ അനുജനെ എന്തു ചെയ്യാൻ വിചാരിക്കുന്നു?

എളയത് — അവനെ വടക്കെ ഇന്ത്യയിലുള്ള വല്ല ദേശീയപാഠശാലയിലെക്കും അയക്കണം. അതിന്നു് അമ്മയും മററും സമ്മതിക്കുമോ എന്നാണ സംശയം. ഇല്ലെങ്കിൽ, നിങ്ങടെ പറഞ്ഞു സമ്മതിപ്പിക്കണം.

കല്യാണിയമ്മ — ആരും സമ്മതിക്കാതിരിക്കയില്ല: അതല്ലെ അനുജന്റെ പ്രായം! ടാഗോർ പറയുന്നതു നോക്കുക: "ഒരു കുട്ടിയുടെ പത്തുപതിനാലു വയസ്സായ ഒരു കാലം തീരെ ചമൽക്കാരരഹിതമാകുന്നു: അവൻ കുട്ടിയെപ്പോലെ കൊഞ്ചിപ്പറഞ്ഞാൽ പരിഹാസ്യനായി; മുതിർന്നവനെപ്പോലെ കാര്യമായിപ്പറഞ്ഞാൽ അധികപ്രസംഗിയായി! ശൈശവത്തിന്നലങ്കാരം എന്ന നില വിട്ടു; ഉപയോഗപ്രദനായിട്ടില്ല! ദിവസം തോറും ഉടുപ്പുകൾ പാകമല്ലാതെയാവുന്നു; ശബ്ദം പരുഷമായിത്തീരുന്നു; മുഖത്തിന്റെ കോമളതയും പൊയ്പ്പോകുന്നു; ബാല്യസുലഭങ്ങളായ, തെററുകുററം അക്ഷന്തവ്യങ്ങളായിത്തീരുന്നു! —" അതിനാൽ, ഈ പ്രായത്തിലുള്ള ഒരു കുട്ടിയെ അന്യദേശത്തെക്കയക്കുവാൻ, അതും പഠിക്കുവാൻ വേണ്ടി — അമ്മയച്ഛന്മാരോ മററാ ഒരു വിധത്തിലും വൈമനസ്യപ്പെടുകയില്ല! എന്നു മാത്രമല്ല; കുട്ടികൾക്കു്, തങ്ങളെ ആരെങ്കിലും . ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യാൽകൊള്ളാമെന്ന അഭിലാഷം അന്തരംഗത്തിന്റെ അടിത്തട്ടിൽ അങ്കുരിക്കുന്നതും, അത്തരം സ്നേഹാദരങ്ങളെ അവർ പ്രതിമാനിച്ചു പ്രവർത്തിക്കുന്നതും ഈ പ്രായത്തിലാകയാൽ, ദേശാന്തരങ്ങളിൽ പോവാനുള്ള

ഉത്സാഹവും അവിടെ പ്രതിഷ്ഠ ലഭിപ്പാനുള്ള ഉപായവും താദൃശബാലന്മാരിൽ താനേ ഉളവാകുന്നു. അതുകൊണ്ട്, അവരെപ്പററി വേണ്ടതു് ഉടനെ പ്രവൎത്തിക്കുക. എന്നാൽകഴിയുന്ന സാഹായ്യസഹകരണങ്ങളെല്ലാം ഞാൻ ചെയ്തുകൊള്ളാം.

എളയത് — ശരി! കൊച്ചുണ്ണി ഇപ്പോഴും പണ്ടത്തെ കൊച്ചുണ്ണിയല്ല; എന്റെ രക്ഷാശിക്ഷകളിൽ എട്ടൊമ്പതു മാസമേ അവൻ വളൎന്നുള്ളുവെങ്കിലും വളരെ വളരെ ഭേദപ്പെട്ടിരിക്കുന്നുവെന്നു് അഭിമാനം തന്നെ പറയാം.

കല്യാണിയമ്മ — അവരെ അങ്ങിനെ ആ വഴിക്കു തിരിച്ചുവിടുക. നിങ്ങളും ഇവിടെത്തന്നെ സ്ഥിരതാമസമാക്കുക. എന്നാൽ ഈ നാട്ടുകാൎക്കു പല ഗുണങ്ങളും ചെയ്യാൻ സാധിക്കും. അല്ലാതെ, ചാപലമായ ധനലാഭത്തെ മാത്രം കരുതി, സ്വാതന്ത്ര്യത്തെയും സ്വാത്മാഭിമാനത്തെയും വിററുതിന്നു്, ഉള്ള സാഹിത്യസമ്പത്തിനെയും ജരിപ്പിച്ചു്, ഓജസ്സും തേജസ്സും നശിച്ചു്, നാട്ടിനും വീട്ടിനും കൊള്ളരുതാതെയായിത്തീരുന്നതു കഷ്ടാൽകഷ്ടമല്ലയോ!

എളയത് — ഞാനും ഇതൊക്കെ ആലോചിക്കാറുണ്ടു്. ഇപ്പോഴത്തെ എന്റെ അദ്ധ്യാപകപ്രവൃത്തിക്കു്, ഇതൊന്നിനുള്ള ചെറിയ ഒരറിവിന്റെ നാലിലൊരംശം പോലും ആവശ്യമല്ല; മററുള്ളവരെക്കാൾ കുറച്ചു ഭേദപ്പെട്ട ഈ ജോലിയിലും ഞാൻ ഗുണം കാണുന്നില്ല! എന്നാൽ, പണിക്കരുടെ അഭിപ്രായമെന്താ?

കല്യാണിയമ്മ .. ആ ശങ്ക വേണ്ട; നിങ്ങളുടെ ഇഷ്ടത്തി

ന്നു വിപരീതമായി ഒന്നും വിചാരിക്കു പോലുമില്ല; എ ങ്കിൽ ഞാനൊന്നു തീർത്തുകൊള്ളാം.

എളയതു് — ഞാൻ ഒരു പുസ്തകമെഴുതാൻ വിചാരിക്കുന്നു ണ്ടു്. അതിനുള്ള ചില കുറിപ്പുകൾ സമ്പാദിപ്പാനായി കുറച്ചു നാൾ കൊച്ചിസ്സീമയിൽ അങ്ങുമിങ്ങും സഞ്ചരിക്ക ചെ യ്യണം. ഒറ്റപ്പാലം കോൺഫ്രൻസ് കഴിഞ്ഞാൽ ഉ വിടെത്തന്നെ താമസമുറപ്പിക്കാം.

കല്യാണിയമ്മ — എന്തു പുസ്തകമാണു?

എളയതു് — ഒരു ചരിത്രപുസ്തകം; എളയതു് സമുദായത്തി ന്റെ പൂർണ്ണമായ ഒരു ചരിത്രം. ആ പുസ്തകം പ്രസി ദ്ധപ്പെടുത്തിയതിനു മേൽ വേണം, എളയതു് സമുദാ യത്തിന്റെ പരിഷ്കരണങ്ങളിൽ പങ്കുചേരുവാൻ. ആ പു സ്തകത്തിൽ, വിദ്വാൻ കല്ലാക്കളയതു്, എളയതു് പേ ഴൂർ, കഴപ്പിള്ളി എളയതു് — ഇങ്ങനെ ചിലരെപ്പററി വിശേഷിച്ചും പറയേണ്ടതായിട്ടുണ്ടു്.

കല്യാണിയമ്മ — ഈ കഴപ്പിള്ളി എളയതു് എന്നാൽ ആ രായിരുന്നു?

എളയതു് — അദ്ദേഹം അത്ര പ്രസിദ്ധനല്ലെങ്കിലും, മലയാ ളഭാഷയിലെ നാനാർത്ഥപദങ്ങൾക്കു് ഒരു നിഘണ്ടു വെഴുതിയ സരസനാണു്.

കല്യാണിയമ്മ — നാനാർത്ഥനിഘണ്ടുവോ?

എളയതു് — അതെ; അതിലെ ചില വരികൾ കേൾപ്പാൻ നല്ല രസമുണ്ടു്:

1) 'പാണ്ടി' സ്വാനഗരം, മേദ്ദ,
ദ്രമിഡദേശ, കനാരിഷ്ടം.

സം കൂടി ഇവിടങ്ങളിൽത്തന്നെ സഞ്ചരിക്കേണ്ടിയിരിക്കുന്നു. സഞ്ചാരണഫലം പരിപൂർണ്ണമായാൽ ഉടനേ ഞാനങ്ങോട്ടു മടങ്ങി വരാം. ദേവിയേയും മററും സദയം വന്ദനമറിയിക്കുക. എന്ന്,

ശ്രീമതി കല്യാണിയമ്മയ്ക്കു —

യു. കെ. എളയത്.

*　　*　　*　　*　　*　　*

എളയത് — ഹരഹര! അതു മുഴുവനും ഞാനവന്റെ കണ്ണുകൊണ്ടു കണ്ടു! സ്മരിപ്പാൻ കൂടി വയ്യാത്ത ക്രൂരകൃത്യങ്ങൾ!! മൃഗീയകൃത്യങ്ങൾ!!—— നിങ്ങൾ രണ്ടാളിവടു തന്നെ മടങ്ങിയതു നന്നായതു ഉള്ളു!

കല്യാണിയമ്മ — നമ്മുടെ സഹോദരന്മാരെ ഈവിധം മർദ്ദിക്കുന്നതിൽ നമുക്കു വല്ല പരിതാപവുമുണ്ടെങ്കിൽ, അതിന്റെ പ്രതിവിധി ഇപ്പോൾ സഹകരണത്യാഗാനുഷ്ഠാനം ഒന്നു മാത്രമാണ്.

എളയത് — സംശയിപ്പാനുണ്ടോ! ഞാനതിന്നു ഒരുങ്ങിക്കഴിഞ്ഞു.

കല്യാണിയമ്മ — ഇല്ലത്തുള്ളവർ എന്തു പറയുന്നു?

എളയത് — അവർ എന്നെ ഇതിൽനിന്നു പല പ്രകാരത്തിലും നിവാരണം ചെയ്യുന്നുണ്ട്. എന്നു മാത്രമല്ല; കൊച്ചുണ്ണിയെ ലാഹോറിലേക്കയപ്പാനും ഇപ്പോൾ അത്ര സമ്മതിക്കുന്നില്ല! വേണ്ട; അവനും ഇവിടത്തന്നെ പഠിക്കയും എന്നെ സഹായിക്കയും ചെയ്യട്ടെ.

കല്യാണിയമ്മ — നിങ്ങൾ എന്തെല്ലാം പ്രകാരങ്ങളിലാണ് സഹകരണത്യാഗത്തെ ആരംഭിപ്പാൻ വിചാരിക്കുന്നതു?

എളയത് — ഖദറിന്നു പ്രചാരാധിക്യം വരുത്തുക; അതി
ന്നായി കുറെ ചർക്കകൾ ശേഖരിച്ച് ഉത്സാഹികളായ
കുട്ടികളെക്കൊണ്ടു പ്രവൃത്തിയെടുപ്പിച്ചു തുടങ്ങുക;
കോൺഗ്രസ്സിന്റെ ഒരു ശാഖ ഇവിടെയും ഏർപ്പെടുത്തി,
കഴിയുന്നത്ര അംഗങ്ങളെ അതിൽ ചേർക്കുക; വെള്ളക്കാ
രുടെ ഭരണത്തിൽ വെറുപ്പും കോൺഗ്രസ്സിന്റെ ന്യായ
ത്തിൽ ഉറപ്പും ഉണ്ടാവാനുപകരിക്കുന്ന ഉപന്യാസ
ങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുക; ഒരു ഹിന്ദിമാസ്റ്ററെ
വരുത്തി നാമൊക്കെ ഹിന്ദി പഠിക്കുക; നമ്മുടെ ചുറ്റു
മുള്ള കുട്ടികളെ, ദേശീയപാഠശാലകളിലെന്ന പോലെ
ഇവിടെവെച്ചു വിദ്യാഭ്യാസം ചെയ്യിക്കുക; 'അയിത്തം'
എന്ന ദുരാചാരത്തെ ഉച്ചാടനം ചെയ്യാനുതകുന്ന പരി
ശ്രമങ്ങൾ ചെയ്യുക: ഇവയൊക്കെയാണ് എന്റെ ഇ
പ്പോഴത്തെ ഉദ്ദേശ്യങ്ങൾ.

കല്യാണിയമ്മ — ഇവയെല്ലാം, പരിപാവനങ്ങളും ശ്രേഷ്ഠ
ങ്ങളും വിശിഷ്യ ഭാരതീയരായ നമ്മുടെ അവശ്യകർത്ത
വ്യങ്ങളിൽ സർവ്വപ്രധാനങ്ങളുമത്രെ. ഈ സ്ഥിതിക്ക്
നിങ്ങളുടെ അനുജനെക്കൊണ്ട് ഇവിടെത്തന്നെ ധാരാ
ളം ആവശ്യമുണ്ടല്ലോ.

എളയത് — ഉണ്ട്. എന്നാൽ, എന്റെ ഈ പ്രവൃത്തിക
ളൊക്കെച്ചെയ്യാൻ പററിയ ഒരു സ്ഥലം എവിടെയാ
ണെന്നാണു ഞാനാലോചിക്കുന്നത്.

കല്യാണിയമ്മ — ഇവിടത്തെക്കളപ്പുരയുടെ ഒരു ഭാഗമാ
യാൽ പോരേ?

എളയത് — ധാരാളം മതി.

കല്യാണിയമ്മ — എന്നാലങ്ങിനെയാവാം. നിങ്ങളുടെ ഉദ്യമത്തിൽ സർവ്വവിജയങ്ങളും സിദ്ധിക്കുമാറാകട്ടെ!

* * * * * * *

ബോംബ,
24-7-1921.

സുഹൃത്തെ,

ഈ എഴുത്ത് എങ്ങിനെയാണ് എഴുതിത്തുടങ്ങേണ്ടതെന്ന് ഞാൻ ഇരുന്നാലോചിച്ചുതുടങ്ങിയിട്ട സമയം കുറെയായി! ഇങ്ങിനെയൊരു ചിന്താജാഡ്യം ഇതിന്നു മുമ്പ് എന്റെ മനസ്സിന്ന് ഉണ്ടായിട്ട ഇല്ല! അഹഹാ! എന്റെ മനസ്സ് അതിമാത്രം അസ്വാസ്ഥ്യമായിരിക്കുന്നു!!

ചെറിയമ്മമാരും കുശലമല്ലേ? അദ്ദേഹം താങ്കളുടെ ഉപദേശങ്ങളെ യഥാർഹം അനുവർത്തിക്കുന്നുണ്ടല്ലോ? അവർക്ക് ഒരുവിധത്തിലും മനഃക്ലേശമുണ്ടാകാതെ സൂക്ഷിക്കണമെന്നു വിശിഷ്യ പറയേണ്ടതില്ലല്ലോ.

താങ്കൾക്കവിടെ ഇപ്പോൾ പുതിയ പ്രസ്ഥാനത്തെ സംബന്ധിക്കുന്നതായി പണിത്തിരക്ക ധാരാളമുണ്ടെങ്കിലും, ഇടയ്ക്കിടെ വീട്ടിൽപോയി അമ്മയേയും നന്ദക്കുട്ടിയേയും കാണേണമെന്നു ഞാനപേക്ഷിച്ചുകൊള്ളുന്നു. ഓരോ പ്രവൃത്തിയുടേയും ഫലങ്ങൾ അപ്പഴപ്പോൾ അറിയിപ്പാനപേക്ഷ.

അമ്മിണി ഇടയ്ക്കിടെ കത്തയയ്ക്കാറുണ്ട്. ഞാൻ അതിന്നൊക്കെ മിതമായ മറുപടിയും എഴുതാറുണ്ട്. കാത്യായനിക്കുട്ടിയമ്മ അങ്ങിനെ ഒരുവളായിത്തീർന്നുകൊണ്ട്, ജാനകിയമ്മയും തൽപുത്രിമാരുമായി എനിക്കുള്ള സ്നേഹബന്ധത്തെ, ഈ രണ്ടാമതൊരാളുടെ വിശ്ലേഷംകൊണ്ടു വിടുർത്തിക്കളയേണമെന്നു തന്നെയാണ് ഇതാ, ഇപ്പോഴും എ

ൻെറ ആന്തരമായ അഭിസന്ധി. എന്നാൽ, ആ അമ്മിണിയെപ്പററി ഇതേ എനിക്കു പറയുവാനുള്ളു:

മറയ്ക്കുംതോറും താനേ വെളിപ്പെട്ടിടും 'പ്രേമം',
മറക്കാൻശ്രമിക്കുംതോറും മനസ്സിൽ സ്ഫുരിച്ചിടും!

ഹാർദ്ദത്തിനോർത്താൽ-
ഭംഗത്തിന്നല്ലുലകിൽ വിരഹം,
തുംഗതയ്ക്കു നിമിത്തം!

എന്നതിൻെറ യഥാർത്ഥതത്വം ഇന്നിതാ, ഞാനനുഭവിച്ചറിയുന്നു! അമ്മിണിയെ എനിക്കങ്ങിനെ വിട്ടുകളവാൻ സാധിക്കുമെന്നു തോന്നുന്നില്ല!

ഒരു കന്യക ഈയിടെ എനിക്കയച്ച ഒരെഴുത്ത് ഇതാ, ഇതോടൊന്നിച്ചയക്കുന്നു. ഞാൻ ഇതിന്നു മറുപടി അയച്ചിട്ടില്ല. താങ്കളുടെ അഭിപ്രായം എന്തെന്നറിഞ്ഞതിന്നു മേൽ മറുപടി അയക്കാമെന്നാണു വിചാരിക്കുന്നത്. സമയം വിസ്തരിച്ചൊരു കത്തയക്കുക. താങ്കളുടെ ആ കത്ത് എൻെറ മാനസികവേദനയെക്കൂടി ശമിപ്പിക്കുമെന്നു ഞാനാശിക്കുന്നു. എന്ന്,

സ്വന്തം മാധവൻ.

---

മങ്കാവ്,
31-7-1921.

പ്രിയപ്പെട്ട മാധവ,

താങ്കളുടെ കത്തു കണ്ടു. ശ്രീമതി താങ്കൾക്കയച്ചിട്ടുള്ള എഴുത്തും ഞാൻ മനസ്സിരുത്തി നാലഞ്ചു പ്രാവശ്യം വായിച്ചു. ശ്രീമതിയുടെ ആ കത്തിൽ, നിർവ്യാജമായ സ്നേഹം നിലച്ചു നിന്നു വിളയാടുന്നു; അസാമാന്യമായ അഭിജാതത എവിടെയും തിളങ്ങിക്കാണുന്നു; മനസ്സിൻെറ പരി

ഏട്ടുപത്തു കുട്ടികൾ ക്ലാസ്സുകളിൽ നൂലുണ്ടാക്കുന്നുണ്ട്. കല്യാണിയമ്മയും ദേവിയും ഞാനും ഒരുമാതിരി നല്ല നൂലുണ്ടാക്കുവാൻ പഠിച്ചു. ഞങ്ങൾ മൂന്നുപേരും തനിഖദർ തന്നെ ഉപയോഗിക്കുന്നു.

ഇപ്പോൾ ഒരു ഹിന്ദിമാസ്റ്റർ വന്നിട്ടുണ്ട്. കല്യാണിയമ്മയും ഞാനും മാത്രമേ ഇപ്പോൾ ഹിന്ദി പഠിച്ചുതുടങ്ങിയിട്ടുള്ളു. എന്ന്,

സ്വന്തം സ്നേഹിത —

യു. കെ. ഏളയത്,

---

# പതിമൂന്നാമദ്ധ്യായം

ചിങ്ങമാസത്തിലെ മുപ്പെട്ടുതിങ്കളാഴ്ചയായിരുന്നന്ന്,
വരശ്രേഷ്ഠലാഭത്തിന്നു സ്വാധ്വീ-
ജനമുതകുന്നൊരു തിങ്കളാഴ്ചനോമ്പാൽ,

കോമത്തു വീട്ടിന്റെ അടുത്തു തെക്കുഭാഗത്തുള്ള ശിവക്ഷേത്രത്തിൽ, പൂമംഗലത്തുവീട്ടിലുള്ള കന്യകമാരെല്ലാം 'ഹരഭജനവിധിക്കായി' വന്നിരിക്കുന്നു. നമ്മുടെ കുട്ടൻനമ്പ്യാരും അന്നേദിവസം ഒരു സന്ധ്യാസമയത്തു ശിവദർശനത്തിന്നായി യദൃച്ഛയാ അമ്പലത്തിൽപ്പോയി. ശിവഭക്തന്മാരായ ചില വൃദ്ധന്മാരാൽ അനുഗമിക്കപ്പെട്ടുകൊണ്ടു കുട്ടൻനമ്പ്യാർ പ്രദക്ഷിണം വെച്ചുതുടങ്ങി. നമ്പ്യാരുടെ മുന്നിലായി പ്രദക്ഷിണം വെച്ചുകൊണ്ടിരുന്ന ഒരു തരുണീസംഘം, കഴിഞ്ഞു് നമ്പ്യാർക്കു വഴി മാറിക്കൊടുത്തു. നമ്പ്യാർ അവരെ അവലോകനമാത്രംകൊണ്ടു സംഭാവനം ചെയ്തു കടന്നുപോകുമ്പോൾ, അവരിലൊരു കന്യകയുടെ മുഖത്തു ന

മ്പ്യാരുടെ ദൃഷ്ടി വെറുതെയൊന്നു തടഞ്ഞു; അവളും സമ്മുഖിയായി! ആ തരുണീമണി, അകൃത്രിമമായ സൌന്ദര്യസമ്പത്തുകൊണ്ടും സൌഭാഗ്യസമൃദ്ധിയാലും തന്റെ സാധാരണികളിൽനിന്നു ഉലാം വ്യത്യസ്തയാണെന്നു്, അവളുടെ ആ ആകൃതിവിശേഷം അഭിവ്യഞ്ജിപ്പിച്ചു! ———

ഹരിണമിഴി ചുരുണ്ടു തുമ്പു കെട്ടി-
പ്പരിചൊടു പിൻവശമിട്ട കേശപാശം,
പെരികെ വിലസി, നൽക്കളിന്ദജോർമ്മി-
പ്പരിഷ കണക്കെ നിതംബസൈകതത്തിൽ.

നളിനവദനതൻജപം നിമിത്തം
ലളിതചലന്മൃദുലാധരാന്തരത്തിൽ,
തെളിരദനിര ദൃശ്യമായിരുന്നു:
തളിരിടയിൽച്ചില മുല്ലമൊട്ടു പോലെ.

ആ കന്യകാരത്നത്തെ പിന്നെയും ഒന്നു നല്ലവണ്ണം നോക്കിക്കാണേണമെന്ന കൌതുഹലം കുട്ടൻനമ്പ്യാർക്കു ധാരാളമായുണ്ടായിരുന്നെങ്കിലും, 'ഗൌരവച്യുതിഭയ'ത്താൽ അദ്ദേഹം പിൻതിരിഞ്ഞു നോക്കുവാൻ പോയില്ല; പിന്നെയെന്തു ചെയ്തു?—നടക്കു നേരെ നിന്നു കൈ കൂപ്പിത്തൊഴുതു് തെക്കോട്ടു തിരിഞ്ഞു നടക്കുന്നതിനു മുമ്പായി വടക്കോട്ട് ഒരൊളികണ്ണു വിട്ടു. അങ്ങിനെ ഒന്നുരണ്ടു തവണ അവരുടെ ദൃഷ്ടികൾ തമ്മിൽക്കൂട്ടിമുട്ടി.

ചുഴലണിവസനത്തിനുള്ളിൽ വിങ്ങും
സുമഹിതവാർമുലയും നിതംബവായ്പും

ആ ആനയാനയുടെ മന്ദയാനത്തെ ഒന്നു കൂടി മന്ദമാക്കിയിരുന്നില്ലെങ്കിൽ,

കമലസുഷമ,മീ വരാംഗിയാളിൻ
വിമലമുഖം മമ കണ്ണുകൾക്കു പുണ്യം!

എന്നു തന്നെ ഉരുവിട്ടിരുന്ന കുട്ടൻനമ്പ്യാൎക്കു് അധികം നേരം നടയ്ക്കു നേരെ തൊഴുതു നില്ക്കേണ്ടിവരികയില്ലായിരുന്നു. ഒരൊററ പ്രദക്ഷിണംകൊണ്ടു്, നമ്പ്യാരുടെ കണ്ണും കരളും തൽക്കാലം ഒട്ടൊന്നു തൃപ്തിപ്പെട്ടുവെന്നു തന്നെ പറയട്ടെ.

ഈ നമ്പ്യാരുടെ മനസ്സിനെ ഇങ്ങിനെ അപഹരിച്ച മാധവിയെന്ന ആ യുവതി യഥാൎത്ഥത്തിൽ ആ നാട്ടുകാരിയല്ലെങ്കിലും, അവൾ ജനിച്ചതും വളൎന്നതും ആ നാട്ടിൽത്തന്നെയാണു്. *പൂഴിക്കാട്ടുവില്ലേജിൽ പണ്ടു കുറെക്കാലം 'മേനവ'നായിരുന്ന ഗോപാലമേനവനും ആ നാട്ടുകാരനല്ല. ആയാൾ 'മേനോൻ' പണി നോക്കിയിരുന്ന കാലത്തു്, അവിടെ സ്വന്തമായി ഒരു പറമ്പു വാങ്ങി, ചെറുതെങ്കിലും വൃത്തിയും ഭംഗിയുമുള്ള ഒരു ഭവനം പണിയിച്ചു്, തന്റെ ഭാൎയ്യയെ അതിൽ കൊണ്ടുവന്നു താമസിപ്പിച്ചു. ഗോപാലമേനവന്റെയും കുഞ്ചിയമ്മയുടെയും ഏകസന്തതിയാണു് ഈ മാധവി.

കുഞ്ചിയമ്മ ആലുവായിലോ മററോ ഉള്ള ഒരു കുലീനകുടുംബത്തിലെ ഒരംഗമായിരുന്നു. എന്നാൽ, ഭൎത്താവായ ഗോപാലമേനോൻ ഭാൎയ്യയുടെ ഭാഗം, വീട്ടിൽനിന്നു വ്യവഹരിച്ചു വാങ്ങിയിരിക്കുന്നതിനാൽ, ഇന്നു കുഞ്ചിയമ്മയ്ക്കോ മകൾ മാധവിയ്ക്കോ സ്വന്തം കുടുംബത്തിൽ യാതൊരവകാശവുമില്ല. ഭാൎയ്യയ്ക്കു ഭാഗത്തിൽക്കിട്ടിയ സ്വത്തു കൂടിയും മേനവൻ തന്റെ കറുപ്പു്, കള്ളു്, കഞ്ചാവു്—എന്നീ ത്രിമൂൎത്തികൾക്കായി ഭക്തിപൂൎവ്വം നിവേദിച്ചു! ഇന്നു് ഈ കുന്നമ്പുറം ഉള്ള ഒരു സ്വത്തു്, പണ്ടു വില്ലേജ് കച്ചേരി കൂടി

യായിരുന്നതിനാൽ ഇന്നും 'കാച്ചൂരി' എന്ന പേരിൽത്തന്നെ പതിഞ്ഞുകിടക്കുന്ന വീടും, പറമ്പും മാത്രമാണ്. അവയിന്മേൽത്തന്നെ ചില കടങ്ങളെല്ലാമുണ്ടു താനും. മേനവന്റെ 'മേനോൻ'പണി തന്നെ 'കമ്പിളി'യായതു ത്രിമൂർത്തിഭഗവതിയുടെ 'പ്രസാദം'കൊണ്ടത്രെ. ഇപ്പോൾ കാച്ചൂരി വീട്ടിലുള്ളവർക്കു കഞ്ഞിയെങ്കിലും കുടിച്ചു ജീവിക്കാനുള്ള വഴി തന്നെ കഷ്ടിയാണ്!

കുഞ്ഞിയമ്മ ഗോപാലമേനോനവന്നു ചേർന്ന ഒരു ഭാഗ്യ തന്നെയാണ്: ആയമ്മയുടെ ജനനവും ബാല്യവും ഒരു കുലീനകുടുംബത്തിലായിരുന്നുവെങ്കിലും, സ്വഭാവം ലേശവും കുലീനമല്ല! പാതിവ്രത്യവിഷയത്തിൽ ആ സ്ത്രീ പണ്ടേ തന്നെ വളരെപ്പിന്നോക്കമാണ്! എന്നല്ല, മേനവന്റെ തിറയും കുടിയും വലിയും നിമിത്തം വന്നുചേർന്ന നിത്യദാരിദ്ര്യം, 'കരഞ്ഞാൽ ഒരണി'യെന്നപോലെ അവളുടെ കുത്സിതസ്വഭാവത്തിന്, 'ഒഴുകുന്ന തോണിക്കു്' ഒരു 'ഉന്ത്' ആയി! ആ പാപിയുടെ മാതാവു് ഇങ്ങിനെ ഇപ്പോൾ നാട്ടുകാർക്ക് ഒരു 'കുലടക്കുഞ്ഞി'യുമായിരിക്കുന്നു!

മാധവിക്കു് ഇക്കാലത്തു വയസ്സു പതിനേഴായിരിക്കുന്നു. എന്നാലും, അവൾ ഇന്നും ഒരു കന്യക തന്നെയാണ്: ചാരിത്രം വിററു വയർ പോററുന്ന ഒരുവളുടെ മകളെ, മാനവും മര്യാദയുമുള്ള വല്ലവരും തിരിഞ്ഞു നോക്കുമോ? എന്നാൽ, അനാഢ്യങ്ങളായ ചില പ്രണയപ്രാർത്ഥനകൾ യുവതിയായ മാധവിയുടെ നേരെ ചില വിടപുരുഷന്മാർ പ്രയോഗിക്കാറുണ്ട്. അവയ്ക്കനുസരിച്ചു നടക്കണമെന്നു കുഞ്ഞി അവളെ അടിക്കടി നിർബന്ധിക്കാറുമുണ്ട്! എന്നാലും, ആകൃതിക്കൊത്ത സദ്ഗുണങ്ങൾക്കു വിളനില

രായ മാധവി ഇതുവരെയും തന്റെ ചാരിത്രത്തെ അന്യമാത്രമെങ്കിലും ധ്വംസനം ചെയ്യിട്ടില്ല: 'ന ഹ്യാകൃതിർവ്വ്യഭിചരതി ശീലം!'

കുട്ടൻനമ്പ്യാർ മാനവും മര്യാദയുമില്ലാത്ത ഒരുവനാണെന്നോ? തെറ്റുമല്ല! എന്നാൽ പിന്നെയെന്തോ, കഞ്ചിയുടെ മകളിൽ ദൃഷ്ടിരാഗമുണ്ടാവാൻ?— "ന കാമവൃത്തിർവ്വചനീയമീക്ഷതേ!" ദൃഷ്ടിരാഗം മാത്രമോ!; മാധവിയ്ക്കും നമ്പ്യാർക്കും തമ്മിൽ യഥാർത്ഥമായ മാനസികരാഗവും വേണ്ടുന്നതു സംജാതമായിരിക്കുന്നു! 'ഉമാമഹേശ്വര'ന്റെ മുന്നിൽ തന്നെ രണ്ടുപേരും നടത്തിയ പ്രാർത്ഥനകൾ കാലേ ഫലിച്ചുവെന്ന്, പിറ്റേന്നു തന്നെ അവർക്കറിവാനിട വന്നു!

ദകാമത്തുവീട്ടിലെ ഒരു നമ്പ്യാരെ തന്റെ പുത്രിയുടെ വരനായികിട്ടുക എന്നതു കഞ്ചിക്കു സ്വപ്നത്തിൽപ്പോലും വിചാരിപ്പാൻ വയ്യാത്ത ഒന്നായിരുന്നു. മാധവിയെ മാത്രമല്ല, തന്നേയും തന്റെ ഭർത്താവിനേയും കൂടി കഞ്ചി കുട്ടൻനമ്പ്യാരുടെ കൈയിൽ സമർപ്പിച്ചു. ആ മൂന്നുപേരുടേയും സകലച്ചെലവുകളും കുട്ടൻനമ്പ്യാർ തന്നെ നടത്തുവാനുമേറ്റു.

നമ്പ്യാർ ഈ സംഗതിയെല്ലാം ഏളയതിനെ ധരിപ്പിച്ചു: മാധവിയുടെ മാതാപിതാക്കളെ വിചാരിച്ച് ഇനിയും എന്നെ നിയന്ത്രിച്ചു നിരാശനാക്കരുത്; അവരെ ഞാൻ എന്റെ ചൊല്പടിയിൽ നിർത്തി നല്ല വഴിക്കു നടത്തിക്കൊള്ളാം; എന്തു തന്നെയായാലും, മാധവിയെ സ്വീകരിക്കരുതെന്നു മാത്രം എന്നോടു നിർബ്ബന്ധിക്കരുത്; മറ്റ് ഏതു ഉപദേശത്തെയും ഞാൻ അനുസരിച്ചുകൊള്ളാം: എന്നും മററും ഏളയതിന്റെ ആ 'പാവ'— പാവം!—അദ്ദേഹ

ത്തോടു ദയനീയമായ് അപേക്ഷിച്ചു! വാസ്തവത്തിൽ, നമ്പ്യാരുടെ നിയന്ത്രണങ്ങളാൽ, ഇപ്പോൾ കുഞ്ചിയും ഗോപാലമേനോനും പ്രായേണ പരിഹാസ്യമല്ലാത്ത ഒരു മാൎഗ്ഗത്തിലേക്കു പ്രവേശിപ്പിക്കപ്പെട്ടിട്ടുണ്ടു്: കുഞ്ചി 'പൊട്ടയിലെച്ചില'ത്തെത്തീരെ പരിത്യജിച്ചുവെന്നു പറവാൻ പാടില്ല; എന്നാൽ, "വൈധവ്യയോഗത്താൽ ദുരാചാരവതിയായിത്തീൎന്ന ഒരു സ്ത്രീ, കാലം പ്രസാദിച്ചപ്പോൾ തന്റെ ശീലഗുണവും തെളിയിച്ചു നന്നായി!" എന്ന അൎത്ഥത്തിൽ നമ്പ്യാൎക്കു പുകഴ്ത്താവുന്ന മട്ടിൽ അവൾ തന്റെ ദുസ്സ്വഭാവത്തെയും ദുരാചാരത്തെയും അതിചാതുൎയ്യത്തോടെ ഗോപനം ചെയ്തിരിക്കുന്നു! ഗോപാലമേനോനും ഇപ്പോൾ, തന്റെ ദ്വിമൂൎത്തിസേവയുടെ മാത്ര സ്വല്പമൊന്നു കുറച്ചിട്ടുണ്ടു്; നമ്പ്യാരുടെ അഭിപ്രായപ്രകാരമാണെങ്കിൽ, ആയതു തീരെ നിന്നിരിക്കുന്നു എന്നു തന്നെ വേണം പറവാൻ!

---

## പതിന്നാലാമദ്ധ്യായം.

---

എളയതിന്റെ അനുമതി എന്നല്ല, ആവശ്യം തന്നെ പ്രമാണിച്ച്, സെപ്റ്റെമ്പറിലെ വിവാഹകാലത്തു വന്നു കണ്ടുകൊള്ളാമെന്ന് അമ്മിണിക്കു് എഴുതിയിരുന്നപ്രകാരം അനുഷ്ഠിപ്പാനായും, അമ്മയെയും മററും കാണ്മാനായും മാധവൻ നാട്ടിലേക്കു പുറപ്പെട്ടു. ഇത്തവണ നേരെ വീട്ടിലേക്കു തന്നെയാണ് ആയാൾ ആദ്യം പോയതു്. "മാധവ, ഞാനന്നേ പറഞ്ഞില്ലേ; രണ്ടുകൊല്ലം മററു ഇങ്ങോട്ടൊന്നു വരാതെ കഴിച്ചുകൂട്ടാൻ നിനക്കു് അന്നേ സാ

ധിക്കില്ല്യ!" എന്നു ദേവകിയമ്മ, തന്റെ ദീൎഘാലോചനയെ വാത്സല്യപൂൎവ്വകമായ ശാസനയുടെ രൂപത്തിൽപ്പറഞ്ഞു വിട്ടപ്പോഴും അതിന്റെ അൎത്ഥം മറെറാരു മാൎഗ്ഗത്തിലൂടെയും പ്രസരിക്കുന്നതായിക്കണ്ടു മാധവൻ ഒന്നു മന്ദഹസിക്കമാത്രം ചെയ്തു.

കുട്ടൻനമ്പ്യാരെയും മററും പററി ദേവകിയമ്മയ്ക്കു മാധവനോടു പലതും പ്രസംഗിക്കുവാനുണ്ടായിരുന്നു: ആ അമ്മ, കാത്യായനിക്കുട്ടിയെ വളരെ അധിക്ഷേപിച്ചു; കുട്ടൻനമ്പ്യാരെ അത്യധികം അനുശോചിച്ചു! —. "എന്തോ! ഒരുവളെക്കളഞ്ഞു് ഇവളെക്കൊണ്ടന്നാൽ സ്വാവു കേറിച്ചുകയിട്ടും!" എന്തായാലും മാധവി ആ കുലടയുടെ മകളല്ലേ! ഇതു കുട്ടനു നന്നാവും എന്നെനിക്കു തോന്നീണില്ല്യ! നമ്മുടെ എളേയമ്മും ഇതിൽ കുട്ടനു് അരു നിന്നതല്ലേ എന്റെ തെററിതു്!" എന്നും മററും ദേവകിയമ്മ മാധവനോടു് ആവലാതി പറഞ്ഞപ്പോൾ, "അമ്മേ, അതൊന്നും സാരമില്ല. ചെറിയമ്മാമന്റെ ഇഷ്ടം പോലെ ആയ്ക്കൊള്ളട്ടെ. പിന്നെ, ചെറിയമ്മാമനെക്കൊണ്ടു് ഒരു കുടുംബം നന്നെയാവുകയാണെങ്കിൽ അതും വലിയ ഒരു പുണ്യമല്ലേ?" എന്നൊക്കെയാണു്, മാധവൻ അമ്മയെപ്പറഞ്ഞു സമാധാനിപ്പിച്ചതു്.

മാധവനു യാത്രാക്ലേശം തീരുവാൻ പോലും ക്ഷമയുണ്ടായില്ല; വീട്ടിൽ വന്നതിന്റെ മൂന്നാംദിവസം തന്നെ ആയാൾ ബ്രിട്ടീഷ്മലബാറിലേക്കു പുറപ്പെട്ടു.

ദേവകിയമ്മ—മാധവാ, എങ്ങോട്ടാ നീ പോണതു്?

മാധവൻ—മങ്കാവിലേക്കു്; എളയതിനെക്കാണാനാണു്.
ചാലിൽപ്പറമ്പത്തും ഒന്നു പോവണം

ദേവകിയമ്മ — എന്തിനാ?

മാധവൻ — വെറുതെ!

ദേവകിയമ്മ — അതു വേണ്ട; നീയ്യ് ആ പൂളിടെ അടുക്കലേയ്ക്കു പോണ്ട!

മാധവൻ — അതല്ല; അമ്മേ, ആ ജാനകിയമ്മ എന്നെക്കാണാതെകണ്ടു സമ്മതിക്കയില്ല! ഞാൻ അവിടെയൊന്നു കയറി അപ്പോൾത്തന്നെ മാങ്കാവിലേയ്ക്കു പോവാനാണു വിചാരിക്കുന്നതു്.

ദേവകിയമ്മ — അത് തന്നെ അബദ്ധമാണ്! ഇപ്പൊ ഒന്നിനും പോണ്ടലോ! വെറുതെ ഇരുന്നാപ്പോരേ?

മാധവൻ — ജാനകിയമ്മയെ ഒന്നു കാണാതെ നിവൃത്തിയില്ല; അമ്മ തടസ്ഥമൊന്നും പറയരുതു്!

ദേവകിയമ്മ — ഇതാ, ഞാനിപ്പോത്തന്നെ പറഞ്ഞിരിക്കുന്നു! — നിണക്ക് അവരായിട്ടുള്ള കൂട്ടുകെട്ട് കൊള്ളില്ല്യ!

കാത്ത്യായനിക്കുട്ടിയുടെ കുട്ടിയെക്കാണ്മാനായി ജാനകിയമ്മ കോമത്തേക്കു വന്നിരുന്നപ്പോഴം, മാധവന്റെ ഗുണഗണങ്ങളെ വർണ്ണിച്ചും ശ്ലാഘിച്ചും ദേവകിയമ്മയോടു പലതും പറകയുണ്ടായിട്ടുണ്ട്. അതിൽനിന്ന്, മാധവനും അമ്മിണിയുമായുള്ള സ്നേഹബന്ധത്തിന്റെ സ്വരൂപവും ദേവകിയമ്മ ഏതാണ്ട് മനസ്സിലാക്കിയിട്ടുണ്ട്. അതാണ്, മാധവനെ ഇപ്പോഴം ഇങ്ങിനെ നിയന്ത്രിക്കുന്നതു്. ഈ തത്വമൊക്കെ മാധവനും അറിയാതിരിക്കുന്നില്ല. "അബദ്ധമൊന്നും വരാനില്ല; അമ്മേ, ഞാൻ നല്ലവണ്ണം കരുതിക്കൊള്ളാം!" എന്നും പറഞ്ഞ് ആയാൾ ഇറങ്ങി നടന്നു. മാധവന്റെ ആ പോക്ക് ദേവകിയമ്മയ്ക്കു തീരെ അസുഖോൽപാദകമായി: "കഷ്ടം! അവന്റെ അച്ഛനുണ്ടോ

യിരുന്നെങ്കിൽ, ഇപ്പോൾ ഇവൻ ഇങ്ങിനെ താമസമൊന്നി ന്നും കാണിച്ച് ഇറങ്ങിപ്പോകുമോ!" എന്നും മറ്റും ആ സാധുസ്ത്രീ സന്തപിച്ചു!

നമ്മുടെ അമ്മിണിയാകട്ടെ, മാധവന്റെ വരവിനെ പ്രതീക്ഷിച്ചുതുടങ്ങിയിട്ട് ദിവസം രണ്ടുമൂന്നായി. ആദ്യത്തെ ദിവസം, വരേണ്ട സമയം തെറ്റിക്കണ്ടപ്പോൾ, പിറേറന്നു തീൎച്ചയായും വരാതിരിക്കയില്ലെന്നു സമാധാനിച്ചു. അന്നും വന്നുകാണാതിരുന്നപ്പോൾ കുഴങ്ങാതായി:

വീട്ടിലെയ്ക്കു തന്നെ നേരിട്ടു പോയിരിക്കും. അവിടെ ച്ചെന്ന് ഈ സംഗതികളെല്ലാം വ്യക്തമായറികയും, ചിലരുടെ നിയന്ത്രണങ്ങൾ ഉണ്ടാകയും ചെയ്യുമ്പോൾ മറിച്ചു വിചാരിച്ചിരിക്കുമോ?— ഇല്ല; മനസ്സിന്ന് അത്ര ചാഞ്ചല്യമുള്ള ഒരാളാണെന്ന് എനിക്കിതേവരെ തോന്നിയിട്ടില്ല! അല്ല, ഇനി, അമ്മയുടെയും മറ്റും നിർബ്ബന്ധത്തെ തട്ടി നടക്കാനുള്ള ശക്തിയില്ലെന്നു വരാമല്ലോ! ഹാ!— നാട്ടുകാരായ വല്ല തീവ്രനിർബ്ബന്ധവും വരികയാണെങ്കിൽപ്പിന്നെ എന്റെ സ്ഥിതി എന്തായി! ഒടുക്കത്തേതാണെന്നു തന്നെ സങ്കല്പിച്ചുകൊണ്ട് ഒന്നു കാണാറായെങ്കിലും കഴിഞ്ഞെങ്കിലില്ലേ!?! ഹാ! ജഗദീശ്വരി, അങ്ങിനെയൊന്നും ഈയുള്ളവൾക്കു വന്നുചേരരുതേ!

ഈവിധത്തിലുള്ള ചിന്താശതങ്ങളാൽ ക്ഷുഭിതവും കലുഷവുമായിത്തീർന്ന ഹൃദയത്തെ താങ്ങുവാൻ കഴിയാതെ ആ തന്വീമണി ശയ്യയിൽച്ചെന്നു വീണു! വളരെക്കാലമായി തീരെ വിട്ടുപോയെന്നു വിചാരിച്ചിരുന്ന തലവേദന വീണ്ടും അമ്മിണിയെ ബാധിച്ചതായിക്കണ്ട് അവളുടെ അമ്മ അനല്പമായിപ്പരിതപിച്ചു!

മാധവന്റെ ആഗമനത്തോടുകൂടി അമ്മിണിയുടെ തലവേദന പറന്നുപോയി! അല്പവിളംബിതമായ ആ 'മദനാഗമ'ത്തിന്, അവൾ പുഞ്ചിരി തൂകിക്കൊണ്ടു സാദരമായ സ്വാഗതം പറഞ്ഞു. മാധവനും, സങ്കല്പത്താൽ മാത്രം ആസ്വദിച്ചുവന്നിരുന്ന, പ്രണയമസൃണവും മനോജ്ഞവുമായ ആ മുഖത്തെ കണ്ണുകൾകൊണ്ടു തൃപ്തിയടയുംവരെ പാനം ചെയ്തു.

സാധാരണമായ അന്യോന്യസംഭാഷണം അല്പകാലം തന്നെ അവർക്ക് അവിടെവെച്ചു നിർവിഘ്നമായി നടന്നു. എന്നാൽ, അതുകൊണ്ടു മാത്രം രണ്ടുപേരും തൃപ്തിപ്പെട്ടില്ല. ഒരു കൊല്ലം മുമ്പ് ഒരു ദിവസം രാവിലെ ഏതൊരു സ്ഥലം ആ യുവാക്കൾക്ക് വിസ്രംഭസംഭാഷണത്തിനു സങ്കേതമായോ, ഇതാ, ഇന്ന്, ദിവസത്തിന്റെ പരിണാമരമണീയകത്തെ ഉദാഹരിക്കുന്ന സന്ധ്യാസമയത്ത്, ആ സ്ഥലം തന്നെ, അവർക്ക് രണ്ടുപേർക്കും എത്രയും ഇരുന്നുപറയുവാനുള്ള സൗകര്യത്തെസ്സമ്പാദിച്ചുകൊടുത്തു:

മാധവൻ—അമ്മിണി അയച്ചിരുന്ന രണ്ടുമൂന്നെഴുത്തുകളിലെ താല്പര്യം എനിക്കു മനസ്സിലായില്ലല്ലോ!

അമ്മിണി—താല്പര്യം മനസ്സിലാവാതെ തന്നെ ശരിയായ മറുപടികൾ അയച്ചുവല്ലോ!

മാധവൻ—ശരിയായ മറുപടികൾ തന്നെയാണോ?

അമ്മിണി—അതെ; എന്റെ ആഗ്രഹപ്രകാരമൊക്കെ മറുപടികളും കിട്ടിയിരുന്നു.

മാധവൻ—ഇനിയും അങ്ങിനെ ആഗ്രഹപ്രകാരമൊക്കെ സ്സാധിക്കുമെന്നു തന്നെയാണോ അമ്മിണിയുടെ വിശ്വാസം?

അമ്മിണി—അതു്, സാധിപ്പിച്ചുതരുന്ന ആൾക്കു് ആലോചിപ്പാനുള്ളതല്ലേ? ഞാൻ ആഗ്രഹിച്ചു മാത്രം ചെയ്യും; ഫലപ്രാപ്തിക്കു പററുന്ന പ്രവൃത്തികളുമെടുക്കും. ഫലം ദൈവായത്തമല്ലേ?

മാധവൻ—ദൈവത്തെപ്പൂർണ്ണമായി വിശ്വസിക്കുന്നുവോ?

അമ്മിണി—പൌരുഷം പൂർണ്ണമാണെങ്കിൽ ദൈവത്തെ വിശ്വസിക്കാം.

മാധവൻ—എന്നാൽ, ആ ദൈവം ഇന്നു് അമ്മിണിക്കു പ്രതികൂലമാണെന്നാണു തോന്നുന്നതു്: ഫലസിദ്ധിയിൽ സംശയിക്കേണ്ടിയിരിക്കുന്നു!

അമ്മിണി—എന്തു ചെയ്യുക!; അനുഭവിക്കതന്നെ! അതങ്ങനെയാകട്ടെ: എനിക്കൊരപേക്ഷയുണ്ടു്; അതിന്റെ മറുപടിയെങ്കിലും അനുകൂലമായിരിക്കുമോ?

മാധവൻ—എനിക്കും ഒരപേക്ഷയുണ്ടു്; അതുപ്രകാരം എനിക്കനുകൂലമായി അമ്മിണി അനുഷ്ഠിക്കുമോ?

അമ്മിണി—തീർച്ചയായും അനുഷ്ഠിക്കുമെന്നാണെനിക്കു തോന്നുന്നതു്. ആ വിഷയത്തിലും ദൈവം എനിക്കു പ്രതികൂലമാണെങ്കിൽ പിന്നെ ഞാനെന്തു ചെയ്യും!!

മാധവൻ—ഇതിൽ ദൈവത്തിന്റെ അപേക്ഷയില്ല! പറയാം; കേട്ടോളൂ— കാർത്ത്യായനിക്കുട്ടിയമ്മയും ചെറിയമ്മാമനുമായുള്ള ബന്ധം ഇന്നു് ഏതൊരു നിലയിൽ പരിണമിച്ചിരിക്കുന്നുവെന്നു്, അമ്മിണിക്കു്, തികച്ചും മനസ്സിലായിട്ടുണ്ടല്ലോ!

അമ്മിണി—ഉവ്വു്; അതിനു്?

മാധവൻ—ക്ഷമിയ്ക്കുക; പറഞ്ഞു മുഴുവനാകട്ടെ. കോമളക്കുറും ചാലിൻപാറവത്ത കാരണവരുമായുള്ള ചാർച്ച [illegible]

ചെയ്തിട്ടുള്ള നിശ്ചയത്തെ പ്രാണൻ പോകിലും ലംഘിക്കുന്നതല്ല; തീൎച്ച തന്നെ! ഇജ്ജന്മത്തിൽ, എനിക്കു്, എന്റെ ജീവിതത്തിന്നു്, ഏകാവലംബമായ പുരുഷൻ മററാരുമല്ലെന്നു ഞാനിതാ, ഭവാനെസ്സാക്ഷിയാക്കി നിൎത്തിക്കൊണ്ടു തന്നെ പ്രതിജ്ഞ ചെയ്യുന്നു! സത്യം!!

ഇനി മാധവനെന്താണു ചെയ്യുക! ആയാൾ കുറച്ചു നേരത്തേക്കു ചിന്തയാലന്ധനായിട്ടിരുന്നു!

മാധവൻ — അമ്മിണി, ഭവതിയുടെ ഈ നിശ്ചയത്തെ സഫലമാക്കാൻ എനിക്കു സാധിച്ചില്ലെങ്കിലോ?

അമ്മിണി — വേണ്ട; അതുകൊണ്ടു യാതൊരു ദോഷവും വരാനില്ലല്ലോ; ഞാൻ നിത്യകന്യകയായിരുന്നുകൊള്ളാം! അതിന്നും ദൈവം അനുകൂലമാകയില്ലെന്നോ!!

മാധവൻ പൂൎവ്വാധികം ചിന്താപരതന്ത്രനായി! അഹോ! ആയാൾ അമ്മയ്ക്കും അമ്മിണിക്കും വിരോധമായി പ്രവൎത്തിക്കേണ്ടതെങ്ങു്! രണ്ടും വയ്യ; രണ്ടും പാടില്ല! മാധവൻ ഇങ്ങിനെ ഒരു ധൎമ്മസങ്കടത്തിൽപ്പെട്ടുവന്നില്ല! എന്തിന്നു്; കുറെ നേരത്തെ ആലോചനയുടെ ഫലമായി മാധവനും, അമ്മിണിയുടെ വൈവശ്യത്തിൽ മനസ്സലിഞ്ഞു്, ഇങ്ങിനെ ഒരു പ്രതിജ്ഞ ചെയ്തു:

അമ്മിണി, ഭവതി ഒരുവിധത്തിലും പേടിക്കേണ്ട; അമ്മിണിക്കു് ഒരു ഭൎത്താവുണ്ടാവുന്ന സമയം ഏതോ, ആമിനിട്ടുവരെ ഈ മാധവന്നു് ഒരു ഭാൎയ്യയില്ലെന്നു് ഏററവും ഉറപ്പോടെ വിശ്വസിച്ചുകൊള്ളുക! മനുഷ്യന്റെ മനോഗതിക്കു ഗോചരമല്ലാത്ത ഭാവിയെപ്പററി ഒരു മനു

ഷ്യൻ ഇതിൽകവിഞ്ഞു വല്ലതും പറയുന്നതു് വല്ലാത്ത ഒരവിവേകമാകുമല്ലോ!

രണ്ടുപേരും പരസ്പരപ്രതിജ്ഞയാൽ കൃതാർത്ഥരായി!

---

## പതിനഞ്ചാമധ്യായം.

---

ഇത്താദൃശക്ലേശസഹിഷ്ണുഭാവം
സത്വാധികന്മാർക്കു നിസർഗ്ഗസിദ്ധം!

---

1921. ആഗസ്റ്റ് മാസത്തിലെ മൂന്നാമത്തെ ആഴ്ചവട്ടം, മലബാർചരിത്രത്തിൽ പ്രധാനമായ ഒരധ്യായം ആരംഭിക്കുന്ന കാലമായിരുന്നു: ആ ദിവസങ്ങളിലാണ്, ഭാരതഭൂമിയുടെ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടിപ്പരിശ്രമിക്കുന്ന കോൺഗ്രസ്സിന്റേയും അതിനോടു സംബന്ധമായ കിലാഫത്തിന്റേയും പരിപാവനമായ ലക്ഷ്യങ്ങളിലും നടത്തിപ്പിലും, കേവലം ഉത്തരവാദബുദ്ധികളായ പലർക്കും അവിശ്വാസത്തെ ഉളവാക്കിയ 'മലബാർമാപ്പിളലഹള' തുടങ്ങിയതു്. കഷ്ടതരമായ ഈ ലഹളയുടെ കാരണത്തെപ്പറ്റി സൂക്ഷ്മമായ ചർച്ചചെയ്തു് ഒരു തീർപ്പു കല്പിക്കുന്നതു്, ഈ സന്ദർഭത്തിന്റെ സ്വാരസ്യത്തിനോ സാരസ്യത്തിനോ അത്രമാത്രം ഉചിതമായോ ഉപയുക്തമായോ തോന്നുന്നില്ല. എന്നാൽ, ഒന്നുമാത്രം പറയേണ്ടിയിരിക്കുന്നു: ഈ ലഹളക്കാലത്തു്, സംഗതി കൂടാതെ സംഗീതവുമില്ലാതെ നഗ്നമായും നിരങ്കുശമായും നൃത്തം ചവുട്ടുവാനുള്ള സമ്പൂർണ്ണസൗകര്യം, പൈശാചികങ്ങളായ, അനേകം ഭീകരപരിപാടികളിൽ വെച്ചു പ്രാധാന്യത്തെ അർഹിക്കുന്ന നിർദ്ദയമായ മർദ്ദനമായ

ത്തിന്നു നിഷ്പ്രയാസം കരഗതമായെന്ന വാസ്തവത്വം ഒരു വി
ധത്തിലും കൂടി വെളിപ്പെട്ടു ഒന്നല്ല തന്നെ!

തീവെട്ടിക്കൊള്ളകളും കുത്തുകൊലകളും കൂടി
ഹേതുഭൂതമായ ഈ ലഹളയുടെ ജ്വാല, പൊന്നാനിത്താലൂ
ക്കിന്റെ കിഴക്കെതെക്കേ ഭാഗത്തെ അത്യാഹിതാപാദകമാം
വണ്ണം ആക്രമിച്ചു തീണ്ടുകയുണ്ടായില്ല. അതുകൊണ്ടു്, താ
മരശ്ശേരിക്കാർക്കും നാട്ടുകാർക്കും പലപ്പോഴും കേവലം ഭീത
രാവുക മാത്രമേ വേണ്ടിവന്നുള്ളൂ; അല്ലാതെ, ഭയദ്രുതരായിട്ടു
രണ്ടാന്തരത്തെത്തേടേണ്ടിവന്നില്ല! എങ്കിലും, അവരൊക്കെ
മൂന്നുനാലു മാസം മുഴുവൻ, ആയുസ്സു കൂടിയും ഭാണ്ഡംകെട്ടി,
എപ്പോഴെന്നാലപ്പോൾ കടവാൻ തയ്യാറായിരിക്കയായി
രുന്നു!

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചപ്രകാരം മാ
ധവൻ താമരശ്ശേരിയിൽ വന്ന കാലത്തു്, ലഹള ഒന്നു്
മൂർച്ഛിക്കത്തുടങ്ങിയിരുന്നു. എന്നാലും, നാട്ടുകാരുടെ ഭീ
തിക്കു യാതൊരു കുറവുമുണ്ടായിരുന്നില്ല! മാധവൻ ഇളയ
തിനേയും വന്നു കണ്ടു്, താനും അമ്മിണിയുമായി നടത്തിയ
പ്രതിജ്ഞയെപ്പറ്റിയും മറ്റും വിസ്തരിച്ചു പറഞ്ഞു് പിരി
ഞ്ഞു പോകുമ്പോൾ, ലഹളയുടെ ആക്രമണം നിമിത്തം വ
ല്ലപ്പോഴും ജംഘാബലത്തെത്തന്നെ പരീക്ഷിക്കേണ്ടതായിവ
ന്നാൽ അമ്മിണി മുതലായവരെക്കൂടി നോക്കിക്കൊള്ളണം
എന്നു് ഇളയതിനെ ഏല്പിച്ചു. അധികം താമസിയാ
തെ തന്നെ ആയാൾ ബോംബേക്കു മടങ്ങിപ്പോകയും ചെയ്തു.

ഇടവമാസം കാലം. നമ്മുടെ കേശവനിളയതു്, സ
ങ്കോചമോ അധൈര്യമോ ഭയമോ കൂടാതെ സ്വപ്രവൃത്തി
കൾ മുടങ്ങാതെ നടത്തിവരുന്നു. അന്നു കരുണാകരപ്പ
ണിക്കർ വീട്ടിലില്ല. ഇളയതു്, തോട്ടത്തിൽവീട്ടിലെ കള

പ്പുറത്തെ ഒററയ്ക്കുള്ള ഒരു ചെറുമുറിയിൽ,—താൻ കുറെ നാളായിട്ട് കോൺഗ്രസ്സാപ്പീസ്സായി ഉപയോഗിച്ചുവരുന്ന ആ മുറിയിൽ—എന്തോ എഴുതിക്കൊണ്ടിരിക്കുകയാണ്. അതിന്റെ മുൻഭാഗത്തു തന്നെയാണ് കുട്ടികൾ ഇരുന്നു ചക്രം തിരിക്കുന്നതും.

നേരം ഏതാണ്ടു പകൽ പതിനൊന്നു മണിയായിരിക്കുന്നു. അപ്പോൾ ഒരു പോലീസുകാരൻ പെട്ടെന്ന് ആ സ്ഥലത്തേക്കു കടന്നു വന്നു. അവനെ കണ്ടപ്പോൾ, ചക്രം തിരിച്ചിരുന്ന കുട്ടികളിൽ ഒരുവനൊഴികെ മററുള്ളവരെല്ലാം, പരുന്തിനെക്കണ്ട കോഴിക്കുഞ്ഞുങ്ങളെപ്പോലെ, നാലുപാടും ചിന്നിച്ചിതറി! ആ ഒരു ബാലൻ മാത്രം തന്റെ ജോലിക്കു മുടക്കമൊന്നും വരുത്തിയില്ല. പോലീസുകാരൻ മുറിയുടെ വാതില്ക്കൽ, എളയതിന്റെ പിന്നിൽ, ചെന്നു നിന്ന് ഒന്നു ചു(മ)ച്ചു. എളയത് പിൻതിരിഞ്ഞു നോക്കിക്കൊണ്ട്,—"ഉം? എന്താണ്?"

പോലീസുകാരൻ — യജമാനൻ വിളിക്കുന്നുണ്ട്.

എളയത് — യജമാനൻ എന്നു വെച്ചാൽ,—?

പോലീസുകാരൻ — ഇൻസ്പെക്ടരെജമാനൻ!

എളയത് — അദ്ദേഹമെവിടെ?

പോലീസുകാരൻ — നിരത്തിലുണ്ട്; അങ്ങോട്ടു ചെല്ലാൻ പറഞ്ഞു.

എളയത് — എനിക്കിവിടെ അല്പം പണിത്തിരക്കുണ്ടല്ലോ; ഇപ്പോൾ അങ്ങോട്ടു വരുവാൻ തരമില്ലല്ലോ! ഇങ്ങോട്ടു വരുവാൻ സൌകര്യമുണ്ടെങ്കിൽ സന്തോഷമാണെന്ന് ഇൻസ്പെക്ടരോടു പറയൂ.

പോലീസുകാരൻ, ഉത്തരമൊന്നും പറഞ്ഞില്ല; പോ

യതുമില്ല. "ഉം!; പൊയ്ക്കൊള്ളൂ!" എന്നു ഗൌരവത്തിൽ അദ്ദേഹം അവനെ യാത്രയാക്കി.

ഒരു മണിക്കൂർ കഴിഞ്ഞപ്പോഴേയ്ക്കു്, പോലീസുകാരനാൽ അനുഗമിക്കപ്പെട്ടുകൊണ്ടു് ഇൻസ്പെക്ടർ എളയതിന്റെ സമീപത്തിലേയ്ക്കു തന്നെ വന്നു. ഇപ്പോഴും പത്രത്തിനെയല്ല, 'രാജാളി'യെക്കൂടി കണ്ടതുകൊണ്ടു കുട്ടികളും പൂർവ്വാധികം സംഭ്രമിച്ചുപോയി. ധൈര്യവും നിശ്ചലനായിരുന്ന ആ ബാലൻ, പത്മനാഭൻ, മാത്രം അപ്പോഴും മുമ്പത്തെപ്പോലെ തന്നെ ചക്രം തിരിച്ചുകൊണ്ടിരുന്നു. ഇൻസ്പെക്ടർ ആ ധീരബാലനോടു് — ആ 'കസാബിയാൻകാ'വിനോടു് —, "എന്തെടാ, നീ കാണിക്കുന്നതു്?" എന്നു്, ഉഗ്രസ്വരത്തോടും ഗർജ്ജനഭീകരതയോടും കൂടിച്ചോദിച്ചപ്പോഴും, "ഇതാ, കാണാനില്ലേ? ഇതു തന്നെ!" എന്നു നിർഭയം ഉരുളയ്ക്കുപ്പേരിയൊപ്പം കൊടുത്തു പത്മനാഭൻ "കർർർ........" എന്നു് ആ ചക്രം തിരിച്ചു. ഇൻസ്പെക്ടറുടെ ചക്രഭ്രമണാനുസാരേണ തല ചുററിയിരിക്കണം: അദ്ദേഹം പിന്നെ ആ ചക്രത്തെയോ ചക്രിയേയോ നോക്കുക പോലും ചെയ്തില്ല!; നേരെ, എളയതിരിക്കുന്ന മുറിയിലേയ്ക്കു തിരിച്ചു. അദ്ദേഹത്തിന്റെ ആഗമനത്തെ അറിഞ്ഞു്, സ്വാഗതം പറവാനും സൽക്കരിപ്പാനുമായി മുൻകൂട്ടിത്തന്നെ എഴുന്നേററു നിന്നിരുന്ന എളയതു് ഒരു മന്ദസ്മിതത്തോടെ പറഞ്ഞു:— "വന്ദനം! ഇതാ, ഇവിടെത്തന്നെ ഇരിക്കാം."

ഇൻസ്പെക്ടർ— ഞാൻ നിങ്ങളുടെ വന്ദനം സ്വീകരിച്ചു പ്രസംഗിക്കാനല്ലാ വന്നിട്ടുള്ളതു്.

എളയതു്— അതു ഞാൻ ചോദിക്കയുണ്ടായില്ലല്ലോ!

ഇൻസ്പെക്ടർ — നിങ്ങളുടെ വാക്കും പ്രവൃത്തിയുമൊക്കെ ക്രമംകെട്ടു പോകുന്നു! ഇതെല്ലാം നിർത്തിവെയ്ക്കയാണു നല്ലത്.

എളയത് — എന്തെല്ലാം? എന്റെ വാക്കും പ്രവൃത്തിയുമോ?

ഇൻസ്പെക്ടർ — നിങ്ങൾ ഈ കലാപത്തിലൊക്കെ ചെന്നു ചാടുന്നതെന്തിനാണ്?

എളയത് — (പുരികം ചുളിച്ചുകൊണ്ട്.) എന്തിൽ ചെന്നു ചാടുന്നത്?

ഇൻസ്പെക്ടർ — ഗവൺമെന്റിനു നിങ്ങളുടെ പേരിൽ ആക്ഷൻ എടുപ്പാനധികാരമുണ്ടെന്നറിയില്ലേ?

എളയത് — ഇതും ഇതിലപ്പുറവും എനിക്കറിയാം.

ഇൻസ്പെക്ടർ — നിങ്ങൾ നല്ല വഴിക്കു നടക്കാൻ വിചാരിക്കുന്നില്ലേ?

എളയത് — ഏതാണു നല്ല വഴി?

ഇൻസ്പെക്ടർ — നിങ്ങൾ കളിക്കുന്നതു തീകൊണ്ടാണെന്നറിയാമോ?

എളയത് — അതെ; തീകൊണ്ടു തന്നെയാണ്! അതൊരു ലോകോപകാരത്തിനുമാണ്.

ഇൻസ്പെക്ടർ — എന്തധികപ്രസംഗം പറയുന്നു?

എളയത് — നിങ്ങളുടെ ഭാഷയിലുള്ള ഇത്തരം 'അധികപ്രസംഗം' തന്നെയാണു ഞാനെന്നും പറയുക; അതു തന്നെയാണു പ്രവർത്തിക്കയും ചെയ്യു.

"കടക്കു പുറത്ത്! കേട്ടോ?" എന്നു 'കല്പിച്ചു ചോദിച്ച്' ഇൻസ്പെക്ടർ കൈകുടഞ്ഞു! എന്നാൽ, എളയതിന്റെ പ്രസന്നമായ ആ മുഖകമലത്തിൽ അപ്പോഴും പ്ര

സ്പഷ്ടമായിക്കാണുമാറായിരുന്ന അധൃഷ്യമായ അനുഭവവിശേഷം, ആ ദുഷ്ടന്റെ കൈക്രിയയ്ക്കു് അധീനമായി!!—

ലോകത്തിൻകപടചേഷ്ട കാണ്മതിന്നാവാം, ദൈവ
മേകുന്നതിൻകൈയിൽപ്പിടിപ്പാൻ സദ്ഗുണത്തെ!

എളയത് ആജ്ഞാനുരോധേന പുറത്തു കടന്നു്, 'ആത്യബാഹുപരിഘങ്ങളും പിണച്ചുകെട്ടി', രണ്ടു വരിയായി നിരത്തി വെച്ചിട്ടുള്ള ചക്രങ്ങളുടെ മദ്ധ്യത്തിലായി ഉലാത്തിത്തുടങ്ങി. ഇൻസ്പെക്ടറാർ, ആ കോൺഗ്രസ്സാപ്പീസ്സിൽനിന്നു ചില കടലാസ്സുകളും മറവെടുത്തു വേറെ വെച്ചു്, ബാക്കിയെല്ലാം ചുട്ടുകളവാൻ 75-നു കല്പന നൽകി! ആ വാനരന്മാർ, അവിടെ ചുവരിന്മേൽ പതിച്ചിരുന്ന ചില നേതാക്കന്മാരുടെ പടങ്ങളും കുടിപ്പറിച്ചെടുത്തു വലിച്ചു കീറി തീയിലെറിഞ്ഞു!!

പോലീസുകാരൻ റിപ്പോർട്ടുകളും മറ്റും അഗ്നിയിൽ ആഹുതി ചെയ്യുമ്പോഴാണ്, പട്ടന്മാർ ചെന്നു വിവരം ധരിപ്പിച്ചു കല്യാണിയമ്മ ദ്രുതഗതിയിൽ അവിടെയ്ക്കു പ്രവേശിച്ചതു്.

കല്യാണിയമ്മ — എളയതേ, വീടു പരിശോധന ചെയ്യാനുള്ള വാറണ്ട് അവർ കാണിച്ചുവോ?

എളയത് — ഇല്ല!

കല്യാണിയമ്മ — പിന്നെയെന്തിനു സമ്മതിച്ചു?

എളയത് — ആരു സമ്മതിച്ചു!

കല്യാണിയമ്മ — ഇൻസ്പെക്ടറേ, വാറണ്ടെവിടെ?

ഇൻസ്പെക്ടർ — നിങ്ങളുടെ മാനത്തിനു നിങ്ങളും മിണ്ടാതിരിക്കയാണു നല്ലതു്!

കല്യാണിയമ്മ, എളയതിന്റെ ഇംഗിതമറിഞ്ഞു്,

പിന്നെയൊന്നും പറയുവാൻ പോയില്ല. പോലീസുകാരൻെറ ഹോമമെല്ലാം കഴിഞ്ഞപ്പോൾ ഇൻസ്പെക്ടറർ, "പട്ടാളനിയമപ്രകാരം ഞാനിതാ, നിങ്ങളെ അറസ്റ്റ് ചെയ്യുന്നു." എന്ന്, എളയതിനെ നോക്കിപ്പറഞ്ഞു! അദ്ദേഹം ഭാവഭേദമൊന്നും കൂടാതെ ആ രാജാജ്ഞയെ — അല്ല രാജകീയാജ്ഞയെ — ശിരസാ വഹിച്ചു! ——

വികാരഹേതൌ സതി വിക്രിയന്തേ
യേഷാം ന ചേതാംസി, ത ഏവ ധീരാഃ!

തോട്ടത്തിൽവീട്ടിൽനിന്നു റോട്ടിലേയ്ക്ക് കഷ്ടിച്ചു അര നാഴിക വഴിയുണ്ട്. ഇൻസ്പെക്ടറർ എളയതിനേയും കൊണ്ട് അങ്ങോട്ടു നടന്നുതുടങ്ങി. കല്യാണിയമ്മയും അവരെ അനുഗമിച്ചു. അപ്പോഴേയ്ക്കു കേട്ടുകേൾപ്പിച്ച് ആളുകൾ പലരും വന്നുകൂടിത്തുടങ്ങി. എല്ലാവരോടും, ശാന്തരായിരിയ്ക്കണമെന്ന്, സ്ഥിരചിത്തനും പ്രസന്നമുഖനുമായ കേശവനെളയത് അനുനയപൂർവ്വകം അപേക്ഷിച്ചു.

എളയത് കല്യാണിയമ്മയ്ക്ക്, അനന്തരകർത്തവ്യങ്ങളെസ്സംബന്ധിയ്ക്കുന്ന ചില സൂചനകൾ കൊടുത്തു. അവർ തമ്മിൽ അപ്പോഴുണ്ടായ ആ സംസ്കൃതസംഭാഷണം ഇൻസ്പെക്ടറർക്കു ലേശവും ഇഷ്ടപ്പെട്ടില്ലെങ്കിലും നിരോധിപ്പാൻ കഴിഞ്ഞില്ല! അദ്ദേഹം എളയതിനെ ഒരു മോട്ടോർ വണ്ടിയിൽക്കയററി; അതു് അതിവേഗത്തിൽ ഓടിച്ചു പോകയും ചെയ്തു.

എളയതിനെ ഇങ്ങിനെ അറസ്റ്റ് ചെയ്യാനുള്ള കാരണം, പട്ടാളനിയമത്തിൻെറ ദുഃസ്വാതന്ത്ര്യഫലങ്ങളിൽ ഒന്നാണെന്നു മാത്രം പറഞ്ഞാൽ പോരാ; ഈ ഇൻസ്പെക്ടറർ, എളയതിൻെറ നിശിതമായ തൂലികാഗ്രത്തിന്നു പല

പ്പോഴും ലക്ഷ്യമായിട്ടുള്ള ഒരു ഉദ്യോഗസ്ഥനാണെന്നു കൂടി എടുത്തു പറയേണ്ടതായുണ്ടു്.

കല്യാണിയമ്മ എളയതിന്റെ ഇല്ലത്തുകൂടെയാണു മടങ്ങിയതു്. അവിടെ അപ്പോഴും നടക്കുന്ന ബഹളം ചില്ലറയൊന്നുമല്ല; എളയതിന്റെ, മുത്തശ്ശി മോഹാലസ്യപ്പെട്ടു വീണു കിടക്കുന്നു! അമ്മ മാറത്തടിച്ചു നിലവിളിക്കുന്നു; അച്ഛൻ തോട്ടത്തിൽ വീട്ടിലെയ്ക്കു് ഓടിയിരിക്കുന്നു! ദേവിയുടെ ദയനീയസ്ഥിതി അവർണ്ണനീയവുമാണ്!! കല്യാണിയമ്മയെക്കണ്ടപ്പോൾ ആ സാധ്വീമണിക്കു കരച്ചിൽ, താനറിയാതെ പുറപ്പെട്ടുപോയി!—

സ്വജനസ്യ ഹി ദുഃഖമഗ്രതോ
വിവൃതദ്വാരമിവോപജായതേ!

"ഹാ! കഷ്ടമായല്ലോ! ——— അതു്; ഞാനല്ലേ പറയുന്നതു്!" എന്നു കല്യാണിയമ്മ, വിങ്ങിവിങ്ങിക്കരയുന്ന ദേവിയെ ഒരു മാതൃസ്ഥാനത്തിൽ ആശ്വസിപ്പിച്ചപ്പോഴും അവളും അതിലൊതുങ്ങി. മറ്റുള്ളവരെയും കല്യാണിയമ്മ യഥോചിതി കഥനത്തിൽ സാന്ത്വനപ്പെടുത്തി. "അപകടമൊന്നും വരികയില്ല" എന്നു് ഏറെപ്പറഞ്ഞു് അച്ഛനേയും വിശേഷിച്ചു ആശ്വസിപ്പിച്ചു.

കല്യാണിയമ്മ ഉടനെ ചെയ്ത മറ്റൊരു പ്രവൃത്തി, കുട്ടൻനമ്പ്യാർക്കു് ഒരു കമ്പിയടിപ്പിക്കയായിരുന്നു—"Start immedietely Elayad arrested." (= വേഗം പുറപ്പെടുക. എളയതിനെ അറസ്റ്റ് ചെയ്തിരിക്കുന്നു.) എന്നായിരുന്നു കമ്പി. അന്നു തന്നെ നാലു മണിക്കു മുമ്പായി, ഈ കമ്പി കുട്ടൻനമ്പ്യാരുടെ കൈയിൽ എത്തിച്ചേരുകയും ചെയ്തു.

എളയതിന്റെ കെയിസ്സ് വിചാരണ കഴിഞ്ഞു വിധി പറയുവാൻ ഏതാനും ദിവസത്തെ താമസം നേരിട്ടു. അറസ്റ്റ് ചെയ്തതിന്റെ പിറ്റേ ദിവസം തന്നെ, കരുണാകരപ്പണിക്കരും കുട്ടൻനമ്പ്യാരും കൂടിച്ചെന്ന് അദ്ദേഹത്തെ ജാമ്യത്തിന്മേൽ വിട്ടുവിച്ചു കൊണ്ടുവരുവാൻ പെട്ട പാടൊക്കെ എടുത്തുവെങ്കിലും ഫലലേശം പോലുമുണ്ടായില്ല: എളയതിന്റെ പേരിൽ ആദ്യം ചാൎജ്ജ് ചെയ്തിരുന്ന കുറ്റം, രാജാവിന്റെ നേരെ സ്വയം യുദ്ധത്തിന്നൊരുങ്ങുകയും മറ്റുള്ളവരെ അതിലെക്കു പ്രേരിപ്പിക്കുകയും ചെയ്തു എന്നായിരുന്നു. എന്നാൽ ഇൻസ്പെക്റ്റർ കോൻഗ്രസ്സാപ്പീസ്സിൽനിന്നു കണ്ടെടുത്തിരുന്ന രേഖകളിൽ ചിലതു തന്നെ, ആദ്യം ആരോപിച്ചിരുന്ന കുറ്റത്തിന്നുള്ള തെളിവുകളെ ദുൎബ്ബലീകരിക്കുകയും, കുറ്റത്തെത്തന്നെ, കേവലം ഗവൎമ്മെന്റിന്റെ പേരിൽ അവിശ്വാസവും ഈൎഷ്യയുമുണ്ടാക്കുക എന്ന രൂപാന്തരത്തിലെക്കു നയിക്കുകയും ചെയ്തു. ഈ കുറ്റത്തിന്നു മൂന്നു മാസത്തെ വെറും തടവും എളയതിന്നു ശിക്ഷയായി വിധിച്ചു.

കല്യാണിയമ്മക്ക് ഒരു കത്തെഴുതുവാനുള്ള അനുമതി മാത്രം നമ്മുടെ എളയതിന്നു ലഭിച്ചു: അദ്ദേഹം ഇങ്ങിനെ ഒരു കത്തെഴുതി:

ഹേ മഹതി,

നാം തമ്മിൽ പിരിയുമ്പോൾ ഞാൻ സൂചിപ്പിച്ചിരുന്നിട്ടുള്ള ഗൌരവമേറിയ വിഷയങ്ങൾ ഓൎമ്മയിലിരിക്കുന്നുണ്ടല്ലോ. എനിക്കു ഇന്നു നമ്മുടെ കരുണാമയരായ ബ്രിട്ടീഷ് ഗവൎമ്മെന്റിൽനിന്നു ലഭിച്ച അനുഗ്രഹം, ഞാൻ

പാരിതിൽ ദുഃഖസൌഖ്യാദികളവരവർതൻ
തോന്നലാൽ മാത്രമത്രേ!

എന്നുമുള്ള വരികളിലെ അന്തരാർത്ഥത്തെ ആരാഞ്ഞു നോക്കുമ്പോഴും,

..................സുഖാസുഖശബ്ദങ്ങളും
ഒന്നു തന്നെയാണർത്ഥം പ്രപഞ്ചത്തിൽ!

എന്നു മൂന്നാമതൊരു ജ്ഞാനഖണ്ഡം നമുക്കു താനേ പ്രത്യക്ഷമാവുന്നു.

ഇനി, പ്രപഞ്ചത്തിൽ ക്ലേശം എന്നു ഒന്നുണ്ടെന്നു ചില ഘട്ടങ്ങളിൽ സമ്മതിച്ചേ തീരൂ. ഒരു പക്ഷേ, ഇതു അവസ്ഥാന്തരത്തിൽ എന്റെ അനുഭവങ്ങളും ക്ലേശബാഹ്യങ്ങൾ തന്നെയായിപ്പരിണമിച്ചേക്കാം. ആകട്ടെ; അതും ഒരനുഗ്രഹമല്ലയോ! എന്തുകൊണ്ടെന്നാൽ———

മനുഷ്യസൃഷ്ടി നാനാവിധഭോഗങ്ങളെ ഉദ്ദേശിച്ചല്ല; അതു സഹജീവികളുടെ ക്ലേശങ്ങളിൽ പങ്കുകൊള്ളുവാനാകുന്നു. “പരോപകാരാർത്ഥമിദം ശരീരം.” എന്നതിന്റെ അന്തരാർത്ഥം അതല്ലയോ! നാം മറ്റുള്ളവർക്കുവേണ്ടിയാണു ജീവിക്കേണ്ടതു്; മറ്റുള്ളവർക്കുവേണ്ടിത്തന്നെ മരിക്കുകയും വേണം! നമ്മുടെ ജീവിതയാത്രയിൽ അധികവും ക്ലേശങ്ങളുമായിത്തന്നെ നമുക്കു് ഏററുമുട്ടേണ്ടിവരുന്നുണ്ടു്; അവയെയെല്ലാം നാം സന്തോഷത്തോടെ സഹിക്കുകതന്നെ വേണം. ഇങ്ങിനെ നാം നമ്മുടെ ചുററുമുള്ളവരുടെ ജീവിതക്ലേശങ്ങളിൽ പങ്കുകൊണ്ടു് അവയെ ലഘൂകരിക്കുമ്പോഴും നമുക്കു് ഒരുമാതിരി കൃതാർത്ഥതയുളവാകുന്നു! അതത്രെ സുഖം!

പുഷ്പസന്തോഷദം, പേർത്തും കഷ്ടപ്പെട്ടുളവാം സുഖം!,
ക്ലേശഫലമറി പൂൎവ്വതാം പിധുരത!

എന്നിത്യാദിസുഭാഷിതങ്ങളുടെ സാരവും ഇതു തന്നെയാണ്!

എന്നു മാത്രമല്ല; "ക്ലേശങ്ങളെ മടി കേറി ലാളിക്കാ"തെ, നാശങ്ങളെപ്പടി കടത്തിവിടുവാൻ സാധിക്കുയില്ല! ——

ഇരുളിൽ ചവിട്ടാതെ ബാലാർകൻ തനിത്തങ്കം
പൊലിയുമോടത്തെത്തിച്ചേരുവാനെളുതാമോ!

ഏവമേ: ക്ലേശം തന്നെയാണ സുഖമായി മാറുന്നതു്; കരിക്കട്ട തന്നെയാണ വൈരമായിപ്പരിണമിക്കുന്നതു്! ഹാ!! ______

..............................................................................................

..............................................................................................

ഇതു് ഒരവതാരിക മാത്രമേ ആയുള്ളൂ. ഇതിനുമേൽ ഒരക്ഷരം പോലും എഴുതുവാൻ എളയതിന്നു് അധികൃതന്മാർ അവസരം നൽകിയില്ല!

ഒടുവിൽ എളയതു് കുട്ടൻനമ്പ്യാരോടു് ഇങ്ങിനെ പറഞ്ഞു:— "എൻ്റെ എല്ലാ വർത്തമാനവും, വിശേഷ്യ— ഇതെല്ലാം കേട്ടു് ഇങ്ങോട്ടു പുറപ്പെടരുതെന്നും മാധവന്നു് ഇന്നു തന്നെ എഴുതണം. താങ്കളും ശ്രദ്ധയോടെ വർത്തിക്കണം."

കോയമ്പത്തൂരിലേക്കു്— അതേ; അങ്ങോട്ടു തന്നെ; കണ്ണൂർക്കല്ല.— — വണ്ടികയറുന്ന ആ സ്വാതന്ത്ര്യസ്നേഹിക്കു്, അശ്രുദൂഷിതലോചനന്മാരായ നമ്പ്യാരും പണിക്കരും മനസ്സാ നമിച്ചു!

എളയതിന്റെ കാരാഗൃഹവാസത്തെപ്പററി ഒന്നും വൎണ്ണിയ്ക്കേണ്ടതായിട്ടൊന്നുമില്ല. ഇത്തരം തടവുകാൎക്കു സാധാരണമായി ലഭിച്ചിരുന്ന 'സൽക്കാരങ്ങൾ' എല്ലാമതെ അദ്ദേഹത്തിനും കിട്ടിവന്നു! എന്നാൽ, സ്വാതന്ത്ര്യദാസനായ ആ ധീരയുവാവു് അവയെയെല്ലാം ഭാവിസുഖങ്ങളുടെ പ്രയോജനമാൎഗ്ഗങ്ങളായിക്കരുതി! അദ്ദേഹത്തിനു ജയിലിൽ ഉണ്ടായിരുന്ന പ്രവൃത്തിയും വിനോദവും, ഹിന്ദിസാഹിത്യ പാരായണവും ചരിത്രപുസ്തകവിശകലനവുമായിരുന്നു.

മാതാപിതാക്കൾ, എളയതിനു വന്നുചേൎന്ന ഈ വ്യാപത്തിനെ അനുശോചിച്ചതിലും അധികമായി, അദ്ദേഹത്തിന്റെ വാക്കുകേട്ടു കോൺഗ്രസ്സിൽ അംഗങ്ങളാവുക മുതലായ താന്താങ്ങളുടെ അവിമൃശ്യകാരിതയെ ഓൎത്തു ഏറെ പൂൎവ്വം പശ്ചാത്തപിച്ചു! ചിലർ, എളയതിന്റെ ഉപദേശപ്രകാരം തോട്ടങ്ങളിൽ അങ്ങുമിങ്ങും നട്ടു പിടിപ്പിച്ചിരുന്ന പരുത്തിച്ചെടികൾ പറിച്ചു കളക പോലും ചെയ്തു! —— "ഭീരുതയ്ക്കു് അനേകം പ്രാബല്യം ഭവിക്കുന്നു!!"

എളയതു് ജയിലിൽനിന്നു വിട്ടു വന്നാൽ പിന്നെയുള്ള അദ്ദേഹത്തിന്റെ സ്ഥിതിയെന്തായിരിക്കും?——കൎമ്മലോപം വന്നുപോയ അദ്ദേഹത്തെ ജാതിഭ്രഷ്ടനാക്കി നിൎത്തും! അഹോ, ജാതി!——

ജാതി!—ഹാ! നരകത്തിൽനിന്നു പൊങ്ങിയ ശല്യം—
പാർത്തിനും പിശാചിന്റെയട്ടഹാസം!!

എന്നാൽ, ജാതിഭ്രഷ്ടനെ ഉദ്ദേശിച്ച് വേദാന്തവിധിപ്രകാരം ചെയ്യാറുള്ള 'ഉദകവിച്ഛേദം' നമ്മുടെ എളയതിനെസ്സംബന്ധിക്കുന്നില്ല. കാരണം, രാജശിക്ഷയനുഭവിച്ചവൎക്കു് ഉദകവിച്ഛേദം വിഹിതമല്ല. എന്തെങ്കിലും ഉചിതമ്

ബന്ധിച്ചുട്ടത്താലും അവർക്ക്, ക്ഷതത്തിൽ ക്ഷാരമായി; കൂനിന്മേൽ കുരുവുമായി! ആ സാധു എന്തു ചെയ്യും!!

മാസം മൂന്നും കഴിഞ്ഞു. ഏളയതിനെ ജെയിലിൽ നിന്നു വിട്ടു. പണിക്കരും നമ്പ്യാരും അന്നു ദിവസം കോയമ്പത്തൂരിൽ പോയി, കാരാഗൃഹമുക്തനായ ആ ദേശഭക്തനെ സ്നേഹപൂർവ്വം സ്വീകരിച്ചു് വർത്തമാനങ്ങളെല്ലാം ഗ്രഹിപ്പിച്ചു; അദ്ദേഹം ഇപ്രകാരം മന്ത്രിച്ചു:

അങ്ങിനെയോ? ———— ശരി! ഈ ദൈവകല്പിതവും എനിക്കൊരനുഗ്രഹമാകും! സമുദായത്തിനു ഞാൻ ഭ്രഷ്ടനാണെങ്കിൽ, നാട്ടിനു ഞാനിന്നും ഇഷ്ടൻ തന്നെ! പതീപ്രണയത്തെപ്പരിത്യജിപ്പാൻ ഈയുള്ളവൻ നിർബ്ബന്ധനാവുകയാണു ചെയ്യുന്നതെങ്കിൽ, സ്വരാജ്യസ്നേഹത്താൽ നിതരാം ബദ്ധനാവുകയാണു ചെയ്യുന്നതു്!!

ആ ധീരന്റെ, കണ്ണുകളിൽ ചുടുനീരുറന്നു; തൊണ്ട വല്ലാതെയിടറി; ശരീരമൊട്ടാകെ വിയർത്തു!

ഏളയത് പിന്നെ ഇക്കൂർ കോൺഗ്രസ്സ് പ്രീസ്സിലാണു ചെന്നുകൂടിയതു്. അവിടെ, മാപ്പിളലഹളയെപ്പേടിച്ചോടിവന്നവർക്കുള്ള സഹായധാനവും (Relief work) അദ്ദേഹത്തിന്റെ പ്രവൃത്തികളിൽ മുഖ്യമായ ഒന്നാണ്.

---

## പതിനാറാമദ്ധ്യായം.

നിലയ്ക്കുയർച്ചയേറിടട്ടേ ഭാരതത്തിനൊപ്പമായ്
ആശകൾക്കും വിശാലതാമാഹാത്മ്യമുളവായിടും!

ശ്രീയുത് കേശവമേനോനും ജെയിലിലായിരുന്ന കാലത്തു് മററു ചില സംഭവങ്ങൾ നടക്കുകയുണ്ടായി. അതു്,

നമ്മുടെ കുട്ടൻനമ്പ്യാരെസ്സംബന്ധിക്കുന്നവയും പ്രകൃതോപയോഗികളുമാകയാൽ, ഈ അദ്ധ്യായംകൊണ്ട് അവയെ സംഗ്രഹിച്ചു മാത്രം പ്രതിപാദിക്കാം:

മാധവിയുടെ മാതാപിതാക്കളായ കുഞ്ചിയും ഗോപാലമേനവനും ഇപ്പോൾ ഒരു മൂന്നുനാലു മാസമായിട്ട്, കുട്ടൻനമ്പ്യാരുടെ സാഹായ്യത്താൽ ഒരുവിധം മാന്യമായ നിലയിലും സുഖവൃത്തിയിലും ജീവിതം നയിച്ചുവരുന്നുണ്ട്. അവൎക്ക് ഇങ്ങിനെ ഒരു നല്ല കാലം ഒരു പന്തീരാണ്ടിനു മുമ്പ് അനുഭൂതമായിരുന്നുവെന്നു കല്പിച്ചു സമ്മതിക്കാം; അതിന്നിപ്പുറത്തില്ല, തീൎച്ച തന്നെ! യാതൊരു ബുദ്ധിമുട്ടും കൂടാതെ ദിവസവൃത്തി കഴിച്ചുകൂട്ടുവാനുള്ള സൌകൎയ്യം ഭാഗധേയപാരമ്യത്താൽ കരസ്ഥമായപ്പോൾ ആ രണ്ടുപേരും, ഒട്ടധികം കാലം അനുഭവിച്ച കഷ്ടസ്ഥിതിയെ വിസ്മരിപ്പാനും ചില ആകാശക്കോട്ടകൾ കെട്ടുവാനും മുതിൎന്നു!——

അവരുടെ വീട്ടിന്നും പറമ്പിന്നും ചില കടങ്ങളെല്ലാമുണ്ടെന്നു മുമ്പു തന്നെ പറഞ്ഞിട്ടുണ്ടല്ലൊ. ആ കടക്കാരെക്കൊണ്ട് ഇപ്പോൾ യാതൊരു ശല്യവുമില്ലെങ്കിലും, കടമെല്ലാം തീൎത്തു വീടും പറമ്പും ശുദ്ധമാക്കി എടുക്കേണമെന്ന മോഹം ഇക്കാലത്തു കുഞ്ചിയിലും ഗോപാലമേനവനിലും വേരൂന്നിപ്പടൎന്നു. ഇത്, സൎവ്വസാധാരണവും ന്യായാനുസൃതവുമാണല്ലൊ. ഈ ഋണമോചനത്തിന്നുള്ള ഉപായവും അവർ കുട്ടൻനമ്പ്യാരിൽനിന്നു തന്നെ ആകാംക്ഷിച്ചു!

കുട്ടൻനമ്പ്യാരുടെ കൈകയിൽ കുറച്ചു സ്വകാൎയ്യസ്വത്തുണ്ട്: നമ്പ്യാരുടെ അച്ഛൻ കുഞ്ഞുകുട്ടിയമ്മയ്ക്കു കുറച്ചു സ്വത്താക്കിക്കൊടുത്തിട്ടുണ്ട്; ഏതാണ്ട് ഒരു മുപ്പതിനായിരം ഉറപ്പിക്കുവാനുള്ളതുണ്ടാകും. ഈ സ്വത്തിന്റെ മൂന്നി

ലൊരു ഭാഗം, മാധവനെ ഉദ്ദേശിച്ചു തന്റെ പേരിൽ നിത്തി, 'ബാക്കിയുള്ളതിനെസ്സമമായിബ്ഭാഗിച്ചു ദേവകിയമ്മക്കും കുട്ടൻനമ്പ്യാക്കും' കുഞ്ഞുകുട്ടിയമ്മ കൊടുത്തിരിക്കുന്നു. ഇങ്ങിനെയാണു കുട്ടൻനമ്പ്യാക്കു സ്വകാൎയ്യസ്വത്തുണ്ടായതു്; അല്ലാതെ, സമൃദ്ധമായ ഒരു കുടുംബത്തിലെ അംഗമായതുകൊണ്ടല്ല!

ഗോപാലമേനവന്റെ 'ശകിടി'യോടുകൂടി കുഞ്ചിയുടെ ചൊല്ലിയാട്ടം,—ഭാഗം വീട്ടണമെന്ന അഭ്യർത്ഥന, അല്ലെങ്കിൽ ആവലാതി—കുട്ടൻനമ്പ്യാരുടെ അടുക്കെ പല പ്രാവശ്യവും കഴിഞ്ഞു. നമ്പ്യാർ ശരിയായ സമാധാനം തന്നെ പറയാതെ കഴിച്ചുകൂട്ടി. ആവലാതികൊണ്ടു് ഇരിക്കപ്പൊറുതിയില്ലാതായപ്പോൾ നമ്പ്യാർ ഒരുവിധത്തിൽ അനുസരണഭാവം പ്രദർശിപ്പിച്ചു. എന്നാൽ കടമെല്ലാം തീർത്തു ഭാഗമാക്കി ഏല്ക്കുന്ന വീടും പറമ്പും മാധവിയുടെ പേരിൽ ആക്കണമെന്നു നമ്പ്യാർ ഒരു മുൻകാപ്പു കണ്ടു. ഈ അഭിപ്രായം കുഞ്ചിക്കു് ഇഷ്ടപ്പെട്ടില്ലെന്നു മാത്രമല്ല, അതിനെ മറ്റൊരു വിധത്തിൽ വ്യാഖ്യാനിച്ചുകൂടി ആ സ്ത്രീ ചെയ്തു. പിന്നെയും കുഞ്ചി ആവലാതിക്കു് ഒഴിവു വരുത്തിയില്ല; നമ്പ്യാർ തന്റെ ദൃഢനിശ്ചയത്തെ അണുമാത്രമെങ്കിലും മാറ്റിയതുമില്ല: ജാമാതാവിന് ആദരങ്ങളും സല്ക്കാരങ്ങളും ചുരുങ്ങിത്തുടങ്ങി; പരോക്ഷമായാണെങ്കിലും കേൾക്കാവുന്ന മട്ടിൽ ശ്വശ്രുവിൽനിന്നു നിന്ദാവചനങ്ങൾ നിർഗ്ഗമിച്ചുതുടങ്ങി; ക്രമേണ, പ്രത്യക്ഷമായിത്തന്നെ നികാരങ്ങളും നിർഭത്സനങ്ങളും കുഞ്ചി കൂസലെന്നിയെ പ്രയോഗിച്ചുംതുടങ്ങി!

നമ്പ്യാരുടെയും മാധവിയുടെയും വിവാഹം കേവലം ഗാന്ധർവ്വമട്ടിലല്ല നടത്തപ്പെട്ടിട്ടുള്ളൂ; നാട്ടുകാരും, വീട്ടുകാരും

(വരന്റെ) അതു ശരിവെച്ചിട്ടില്ല. എന്നല്ല; നായർറെഗുലേഷൻപ്രകാരം അതു റെജിസ്റ്റർ ചെയ്യിട്ടുമില്ല. എങ്കിലും, ദമ്പതിമാരുടെ പ്രണയമസൃണമായ പാരസ്പരികമനോവ്യാപാരവും ഏതാണ്ടു രണ്ടു മാസത്തെ വളർച്ചയെത്തിയ മാധവിയുടെ ഗർഭവും വിവാഹത്തെ റെജിസ്റ്റർ ചെയ്യിരിക്കുന്നു!

നമ്പ്യാർക്കു മാധവിയിലുള്ള പ്രണയം, കേവലം അവളുടെ നിസർഗ്ഗചാരുതയെ ആശ്രയിച്ചുള്ള ഒന്നാണെങ്കിലും, അതു് അതിന്റെ പരമകാഷ്ഠയിൽ എത്തിയിരിക്കുന്നു എന്നു തന്നെ വേണം പറവാൻ. മാധവിക്കു നമ്പ്യാരിലുള്ള പ്രണയമാകട്ടെ, — വെറും പ്രണയമല്ല; —, കറ കലരാത്ത ഭർത്തൃസ്നേഹം തന്നെയാണ്: അതു തന്നെയാണ് മാധവിയുടെ മഹനീയമായ സൽഗുണവും! അവളെ ഇങ്ങിനെ വർണ്ണിച്ചുകാട്ടാവുന്നതാണ്:

കേവലം വായിച്ചിട്ടില്ലനുരാഗാഖ്യാനങ്ങളും;
ഭാവഹാവാദികളഭ്യസിച്ചിട്ടില്ലവളും;
അക്ഷരംപഠിഞ്ഞതാനും തന്നെയില്ലവളേകം:-നാ-
ഥസ്സലായറിയാതെ പതിയെ സ്നേഹിക്കുവാൻ!

ഇങ്ങിനെയുള്ള ഈ ദമ്പതിമാരുടെ അഭേദ്യമായ ബന്ധത്തെ കുത്തി ഖണ്ഡിപ്പാൻ തന്നെ കാപ്പു കെട്ടിയിറങ്ങി. ഇനി മേലിൽ നമ്പ്യാർ ഇവിടെ വന്നുപോകരുതെന്നു് അവർ ആജ്ഞാപിച്ചുകളഞ്ഞു! അഹോ! 'പെണ്ണൊരുമ്പെട്ടാൽ ബ്രഹ്മനും തടുത്തുകൂടാ!' തനിക്കനുകൂലമായി ആരുമുണ്ടാകയില്ലെന്ന വിചാരത്താൽ നമ്പ്യാരും, അതു അതിനെയെതിർക്കാൻ പോയില്ല; തീരെ പ്രശാന്തനായുംകൊണ്ടിരുന്നു!

മാധവിയെ തന്റെ ആധിപത്യത്തിലെയ്ക്കാനയിപ്പാനും

നമ്പ്യാൎക്ക് കളറപ്പുണ്ടായില്ല: ഒന്നാമത്, തന്റെ വീട്ടിലുള്ള മിക്കവരും, ഈ മാധവിയെപ്പരിഗ്രഹിച്ചതിൽ തീരെ പ്രതികൂലം. രണ്ടാമത്, തനിക്കുള്ള ഉപദ്രവവും അവലംബവുമായുള്ള എളയത് ജെയിലിലാണ്. മൂന്നാമത്, വിവാഹം നിയമപ്രകാരം രെജിസ്റ്റർ ചെയ്യപ്പെടാത്തതുമല്ല. വിവാഹം ഈ നിലയിലിരിക്കെ, അവളെ പതീഭവന സ്വാധീനത്തിൽ നിൎത്തുവാനുള്ള ന്യായവും ഇല്ലാതാവുന്നുവല്ലോ. വധു ഇന്നും ഒരു 'മൈനർ' ആകയാൽ, മാതിരാൾ സ്വയമേ വിവാഹം രെജിസ്റ്റർ ചെയ്യിക്കുകയും സാദ്ധ്യമല്ല. മാധവിയെക്കൊണ്ടാതിരിക്കുക എന്നതോ, നമ്പ്യാർ വിചാരിക്കുവാൻ കൂടി വയ്യാത്തതും. എന്നാലും, അവളെ മാതൃഗൃഹത്തിൽ വിട്ടേച്ചു പോരുവാനേ അദ്ദേഹം ശക്തനായുള്ളു! പക്ഷേ, മേൽക്കു തന്നെത്താൻ കലികൊണ്ടതിനന്ന ചില പണങ്ങളും, ചെറ്റു വിറകു തിന്നുകിലാം എന്നു ശങ്കിച്ച്, തിരികെ വാങ്ങി സൂക്ഷിച്ചു. ഇതു കമ്പിയുടെ ദോഷത്തിന് ഒരു വളമായും തീൎന്നു.

മാതാവിന്റെ കഠിനശാസനയാൽ ഏതാണ്ടു ഭൎത്തൃവിരഹിതയായിത്തീൎന്ന മാധവി, പൂൎവ്വാധികമായ ഭക്തിയോടെ 'ഉമാമഹേശ്വര'ന്മാരെത്തന്നെ രണ്ടുനേരവും ഭജിച്ചുതുടങ്ങി. ഈശ്വരന്റെ ആ സന്നിധിയിൽവെച്ച് അവൾക്ക് ഭൎത്തൃദൎശനപരമാനന്ദത്തിനും അപ്പഴപ്പോൾ അവസരം കിട്ടിവന്നു. അവരുടെ ദമ്പതിപ്രണയം, ആ ഒതുങ്ങിയ സൌകൎയ്യത്താൽ സമ്പാദിതമായ വിശ്രമസംഭാഷണംകൊണ്ടു മാത്രം അധികമധികം പരിപുഷ്ടമായും വന്നു.

പുതുക്കോട്ടവിള്ളയിലുള്ള ഒരു പ്രസിദ്ധപ്പെട്ട ജന്മിയായ 'പൊവ്വപ്പോട്ടറി'യുടെ മനയ്ക്കൽ വെച്ച് ഒരു ദിവ

സം വളരെക്കേമമായി ഒരു കഥകളി നടക്കുകയുണ്ടായി. അതു്, നമ്മുടെ കുട്ടൻനമ്പ്യാരുടെ ഈ പുതിയ സംബന്ധം ദുർബ്ബന്ധമായിപ്പരിണമിച്ച കാലത്തായിരുന്നു. ആ കഥകളി കാണ്മാനുള്ള ഔത്സുക്യം മാധവിയേയും തരളിതചിത്തയാക്കിത്തീർത്തു. അതിന്നു കുട്ടൻനമ്പ്യാരുടെ അനുമതിയും അവൾക്കു കിട്ടി. കഥകളിക്കു പോവാൻവേണ്ടി മാധവിയുടെ സ്വന്തം പണ്ടങ്ങളും, കുറെ വിലപിടിച്ച മറെറാരു 'അഡ്ഡിക'യും നമ്പ്യാർ മാധവിക്കു കൊടുത്തു. അദ്ദേഹവും അന്നു കളി കാണ്മാൻ പോയിരുന്നു.

'ബാലിവിജയ'മായിരുന്നു, അന്നു നിശ്ചയിച്ചിരുന്ന കഥകളിലൊന്നു്. ബാലിയുടെ തിരനോട്ടമായി. ഉറങ്ങിക്കിടന്നിരുന്ന കുട്ടികൾ പോലും കണ്ണു തിരുമ്മി എഴുന്നേററു് ഇമ വെട്ടാതെ അരങ്ങത്തേക്കു തന്നെ നോക്കിക്കൊണ്ടിരിപ്പായി. കിരീടത്തിൻെറ അഗ്രഭാഗവും, തിരശ്ശീലയുടെ മേലേ വക്കിൽ ചിലപ്പോൾ മാത്രം കാണുന്ന കൈവിരൽത്തുമ്പുകളും, സാധാരണന്മാരുടെ ഉൽക്കണ്ഠാവിശേഷത്തെ സാമാന്യത്തിലധികമാക്കി. 'ചുകന്ന താടി'യുടെ അലർച്ച, മല കുലുക്കുന്ന വാദ്യഘോഷത്തിന്നു കൊഴുപ്പു കൂട്ടി. ഇങ്ങിനെ എല്ലാവരുടെയും കണ്ണിന്നും കരളിന്നും 'ചുകന്നതാടി' കേന്ദ്രമായിരിക്കുംസമയത്തു്, കുഞ്ചിയുടെ മാത്രം ചക്ഷുർമ്മനസ്സുകൾ അന്യത്ര അപഹൃതമായിരുന്നു; അതേ, മാധവി അണിഞ്ഞിരുന്ന അഡ്ഡികയെയാണു ചുഴിഞ്ഞു നോക്കിയിരുന്നതു്! സകലരും അരങ്ങത്തേക്കു തന്നെ ദത്താവധാനരാണെന്നു തീർച്ചപ്പെട്ടപ്പോൾ കുഞ്ചി, മകളുടെ കഴുത്തിലെക്കു കൈ നീട്ടി; അഡ്ഡിക പിടിച്ചു വലിച്ചു! ആരോ ഈ തക്കത്തിൽ ആഭരണാപഹരണം ചെയ്യുന്നുവെന്നു വിചാരി

ച്ചു മാധവി 'അയ്യോ!' എന്നു വെറുതെ മുറവിളിയിട്ടു; ആ വാദ്യഘോഷത്തിന്നിടയിൽ അതു് ആർ കേൾക്കാനാണു്! എന്നാൽ, മാധവിയുടെ പിന്നിലായി ഒരിടത്തിരുന്നിരുന്ന കുട്ടൻനമ്പ്യാർക്കു യദൃച്ഛയാ ഈ സംഭവം കാണുവാനിടയായി! അപ്പോഴേക്കും കുഞ്ചി അഡ്ഡികയുടെ ഒരു ഭാഗം കൈക്കലാക്കിക്കഴിഞ്ഞിരിക്കുന്നു! ചെറിയ ഒരു ഭാഗം മാത്രം മാധവിയുടെ കൈയിലും കിട്ടിയിട്ടുണ്ടു്. നമ്പ്യാർ കുഞ്ചിയോടടുത്തു. ഗോപാലമേനോൻ പിന്നിൽനിന്നു നമ്പ്യാരുടെ നിറന്തലയ്ക്കു മുട്ടൻവടിയോങ്ങി. മററു ചിലർ അതു തത്സമയം തട്ടിക്കളഞ്ഞിരുന്നില്ലെങ്കിൽ, നമ്പ്യാരുടെ കഥ ഒരു കഥ തന്നെയായേനേ! നമ്പ്യാരേയും നാട്ടുകാർ ആ അവിനയത്തിൽനിന്നു തൽക്കാലം നിരോധിച്ചു. അസഭ്യമായും അധിക്ഷേപപരമായും അവമാനകരമായുമുള്ള ആക്രോശവാചനങ്ങളാലും മററും അനിഷ്ടസ്പൃഹയായിത്തീർന്ന കുഞ്ചിയെ മകളോടുകൂടി, അപ്പോൾത്തന്നെ ചില സമാധാനപ്രിയന്മാർ അവളുടെ വീട്ടിലെത്തിച്ചു.

അഡ്ഡിക കുഞ്ചിയിൽനിന്നു തിരികെ സമ്പാദിപ്പാൻ നമ്പ്യാർക്കു പിന്നെയും കഴിഞ്ഞില്ല. താനും മാധവിയുമായുള്ള ബന്ധത്തിന്റെ വൈലക്ഷണ്യത്താൽ, കുഞ്ചിയുടെ പേരിൽ പിടിച്ചുപറിക്കു ക്രിമിനൽ കേയിസ്സു് കൊടുപ്പാനും നമ്പ്യാർക്കു ധൈര്യമുണ്ടായില്ല. പലപ്പോഴും പല തരത്തിലും പ്രയോഗിച്ച ബിഭീഷികകൾക്കു കുഞ്ചിയൊട്ടു വഴങ്ങിയതുമില്ല.

കുട്ടൻനമ്പ്യാരെ ഇതേവരെ ആരും തന്നെ കോപമുള്ള ഒരാളായി അറിഞ്ഞിട്ടില്ല; നമ്പ്യാർക്കു് അങ്ങിനെ ഒരു കോപാവേശം ഒട്ടുണ്ടാവാറില്ല. എന്നാൽ, കച്ചേരിവി

ട്ടിൽ കടന്നു ചെല്ലുവാൻ പാടില്ലെന്നു കുഞ്ഞി നിരോധിച്ചതോടുകൂടി നമ്പ്യാൎക്ക് ഒരുതരം അമൎഷം അങ്കുരിതമായി. കളിസ്ഥലത്തു പലരുടേയും മുന്നിൽവെച്ച് അവമാനകരമാം വിധത്തിൽ കുഞ്ഞി പ്രവൎത്തിച്ച സ്ത്രീസാധാരണമല്ലാത്ത കൈകടന്ന പ്രവൃത്തിയും, ആ സമയത്തു തന്നെ അവൾ അവിടെവെച്ചു പ്രയോഗിച്ച, തേച്ചാലും കളിച്ചാലും പോവാത്ത ശകാരങ്ങളും നമ്പ്യാരുടെ അമൎഷത്തെ ഉജ്ജ്വലിപ്പിച്ചു. എന്നു മാത്രമല്ല; പിന്നീടും, തന്റെ പ്രതികാരേച്ഛയും മററും ഒരുവിധത്തിലും ഒരവലംബം പോലും ഇല്ലാത്തായിക്കണ്ടപ്പോൾ വീണ്ടും ക്രോധത്തിന്നു കത്തിക്കയറുവാൻ അവസരം കിട്ടി. പക്ഷെ, കുട്ടൻനമ്പ്യാർ അപ്പോഴും ഒരഗ്നിപൎവ്വതത്തെപ്പോലെ പുറമേ പ്രശാന്തനായിരുന്നു, ഉള്ളാലെ ചില കുതന്ത്രങ്ങൾ ആലോചിച്ചുവന്നു.

ഒരു ദിവസം നമ്മുടെ പരമേശ്വരൻ എവിടെയ്ക്കോ പോയി മടങ്ങി വരുമ്പോൾ, കച്ചേരിവീട്ടിന്റെ പടിഞ്ഞാറുഭാഗത്തുള്ള വെട്ടുവഴിയിൽ, ആ നാട്ടുകാരല്ലാത്ത ഏതാനും ചെറുപ്പക്കാരെ യദൃച്ഛയാ കണ്ടെത്തി. അവർ അവിടെ വന്നിരിക്കുന്നതെന്തിനാണെന്നു ചോദിച്ചപ്പോൾകിട്ടിയ ഉത്തരം പരമേശ്വരന്നു നല്ല പന്തിയായിത്തോന്നിയില്ല. പിന്നെയും അവരുടെ അടുക്കെച്ചെന്നുകൂടി. അവരിൽ ചിലര് പരമേശ്വരൻ അറിയും. എന്തിനധികം പറയുന്നു: അവർ കുട്ടൻനമ്പ്യാരുടെ പ്രേരണയാൽ കച്ചേരിവീട്ടിൽക്കടന്നാക്രമിച്ച്, കുഞ്ഞിയേയും ഗോപാലമേനവനേയും ഒരു പാഠം പഠിപ്പിപ്പാൻ ഒരുങ്ങി വന്നിരിക്കയാണെന്നു പരമേശ്വരന്നറിവാൻ സാധിച്ചു. അവരുടെ ആ ഉദ്യമം, എന്തു തന്നെയായാലും, അയുക്തവും ആപൽക്കരവുമാണെന്നു

ഭാഗ്യവശാൽ പരമേശ്വരന്നു തോന്നുകയും, അവരെ ഒരു പ്രകാരത്തിൽ പരമേശ്വരൻ മടക്കി അയയ്ക്കുകയും ചെയ്തു. കുട്ടൻനമ്പ്യാരാകട്ടെ, അവർ വന്നതും പോയതും അറിഞ്ഞതു തന്നെയില്ല.

പരമേശ്വരനിൽനിന്നു ജ്യേഷ്ഠന്റെ ഉത്തരം സാമഭേദോപക്രമങ്ങൾ മനസ്സിലാക്കിയ അപ്പുനമ്പ്യാർ, ഒന്നിനെയൊന്നും ചെയ്തുപോകരുത് എന്നും മററും ജ്യേഷ്ഠനെ വിവേകപൂർവ്വം ഉപദേശിയ്ക്കുകയും, കുഞ്ചിയിൽനിന്ന് ആ ആഭരണം കിട്ടുമോ എന്നു താൻ തന്നെ ഒന്നു പരീക്ഷിച്ചുനോക്കാമെന്നു വെച്ച് അതിന്നായി ഒരു ദിവസം പരമേശ്വരനേയും കൂട്ടി കച്ചേരിവീട്ടിൽ പോകയും ചെയ്തു. കുഞ്ചിയുടെ അനർഗ്ഗളമായ വാചാടോപത്തിന്ന് അപ്പോഴും യാതൊരു കുറവുമുണ്ടായില്ല! അപ്പുനമ്പ്യാരുടെ സാമവചനങ്ങൾ പോലും കുഞ്ചിയിൽ ലേശമെങ്കിലും ഏശിയില്ല! ——

ഗാൽഗ്ഗാനം പോത്തു കൊണ്ടാടിയേയ്ക്കാം;
സാമം മൂർഖന്മാരിലുണ്ടോ ഫലിപ്പൂ!

മാധവിയുടെ ആഭരണങ്ങൾ നമ്പ്യാർ അവളുടെ കൈയിൽത്തന്നെ കൊടുക്കുന്നില്ലയെങ്കിൽ, താൻ അസ്സികയെപ്പററി ആലോചിയ്ക്കാം,—അതേ; അപ്പോഴും ആലോചിയ്ക്കാമെന്നു മാത്രം!—എന്നായിരുന്നു കുഞ്ചിയുടെ ദൃഢനിശ്ചയം! മാധവിയുടെ ഗർഭത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള അനേകം അസഭ്യവചനങ്ങൾ കൂടിയും, കുഞ്ചിയുടെ 'ലഗാ'നില്ലാത്ത നാവിൽനിന്ന് അപ്പുനമ്പ്യാർക്കു കേൾക്കേണ്ടിവന്നു; അപ്പുനമ്പ്യാരും തീരെ തോററു!

ഈ സംഗതി, കുട്ടൻനമ്പ്യാരുടെ അമർഷത്തെ പി-

ന്നെയും വർദ്ധിപ്പിച്ചു. എന്നാൽ, അപ്പുനമ്പ്യാർ അപ്പഴപ്പോഠം ദുഷ്യന്തനു വിദൂഷകത്തെയും ശാന്തതയേയും ജനിപ്പിച്ചുകൊണ്ടിരുന്നു.

---

## പതിനേഴാമദ്ധ്യായം.

---

മദ്ഭുജംകൊണ്ടൊരു മാല്യാർപ്പണം ചെയ്യേണമെന്നാൽ,
മൽപ്രിയനാം നളൻതന്റെ ഗളത്തിലല്ലൊ!

---

ഭാസ്കരൻ— ഇന്നു പുതിയ പാഠമൊന്നും പഠിപ്പിക്കേണ്ട: അമ്മിണിയ്ക്കു നല്ല സുഖമില്ലെന്നു തോന്നുന്നു.

ജാനു— എന്നാൽ വേണ്ട; ഞാനൊരു ചോദ്യം ചോദിയ്ക്കാം.

ഭാസ്കരൻ— ശരി; അതു നല്ലതു തന്നെ. ചോദിയ്ക്കൂ.

ജാനു— ദുഷ്യന്തൻ, ഒന്നാമങ്കത്തിൽ, അനസൂയയോടു തന്റെ പരമാത്ഥം മറച്ചു വെച്ചു സംസാരിച്ചതിൽ എന്താണു ചമൽക്കാരമുള്ളതു്?

ഭാസ്കരൻ— പറയാം; കേട്ടോളുക: ദുഷ്യന്തന്റെ പിനാകിസാദൃശ്യത്തെ, പ്രഥമപ്രവേശത്തിൽത്തന്നെ 'പശ്യാമീവ പിനാകിനം.' എന്നതുകൊണ്ടു കവി വാചാ സൂചിപ്പിച്ചിട്ടുണ്ടെന്നും, ആ പിനാകിയാകട്ടെ, കുമാരസംഭവത്തിൽ നായകനായി നാം കാണുന്ന സാക്ഷാൽ പരമശിവൻ തന്നെയാണെന്നും, കുമാരസംഭവം അഞ്ചാം സർഗ്ഗത്തിലെ അന്തിമരംഗത്തെ, കുറെക്കൂടി സരസമായി ശാകുന്തളത്തിൽ 'അനുയാസ്യൻ മുനിതനയാം........' ഇത്യാദി സന്ദർഭം അനുകരിയ്ക്കുന്നതു്, താദൃശമായ താരത

ദ്രുപാനത്തിന്നുപകരിക്കുന്ന ലക്ഷ്യങ്ങളിൽ അപ്രധാന മല്ലാത്ത ഒന്നാണെന്നും, ഇങ്ങിനെ കൂലങ്കഷമായി വിമൎശിച്ചുനോക്കുന്നതായാൽ ദുഷ്യന്തൻ പല സന്ദൎഭങ്ങളിലും കുമാരസംഭവത്തിലെപ്പരമേശ്വരനെ അനുകരിക്കുന്നതായിക്കാണാമെന്നും മറ്റും ഞാൻ ഒരു ദിവസം വിസ്തരിച്ചു പറഞ്ഞതു് നിങ്ങൾ ഇന്നും ഓൎക്കുന്നുണ്ടല്ലൊ. നമ്മുടെ ദുഷ്യന്തൻ ഈ ഒന്നാമങ്കൽ, പഞ്ചമസൎഗ്ഗത്തിലെ കപടവടുവിനെയാണനുകരിക്കുന്നതു്;— അതായതു്, വടുരൂപധാരിയായ ശിവൻ അവിടെ എന്തഭിനയിക്കുന്നുവോ, അതിനെത്തന്നെയാണ ദുഷ്യന്തൻ ഇവിടെ ആത്മനിഗ്രഹം ചെയ്തുകൊണ്ടു പരിഷ്കരിച്ചഭിനയിക്കുന്നതു്. ഈ അഭിനയവിശേഷത്തിൽ എന്തൊരു ചമൽക്കാരമാണുള്ളതെന്നല്ലേ ഇനി അറിയേണ്ടതു്?—

ഒരു യുവാവു്, ഏതെങ്കിലും തരുണിക്കു തന്റെ പേരിൽ അനുരാഗമുള്ളതായിസ്സംഭാവനം ചെയ്യുന്നു. വിലാസംകൊണ്ടും കടാക്ഷവിക്ഷേപാദികളാലും, അങ്ങിനെ അനുരാഗമുണ്ടെന്നു് ഏതാണ്ടു നിൎണ്ണീതവുമായിത്തീരുന്നു. ആ അവസ്ഥയിൽ, ആ അനുരാഗത്തിന്നു് എത്രകണ്ടു് അടിയുറപ്പുണ്ടെന്നു് അന്വേഷിപ്പാൻ അഭിലഷിക്കുന്നു. എന്നാൽ, ആ അന്വേഷണം, തന്നെ ഇന്നവനെന്നറിയിക്കാതെ താൻ തന്നെ ചെയ്യുന്നതായാൽ, അതിന്നു വിശ്വാസ്യതയും ചമൽക്കാരവും അധികമുണ്ടാകാനിടയുണ്ടു്. പ്രകാരാന്തരേണ സാധിക്കാമെന്നുവരുമ്പോഴും ഇങ്ങിനെ ചെയ്യാറില്ലെന്നില്ല; പക്ഷേ, മറ്റതിന്നാണ പ്രചാരവും പ്രാധാന്യവും കൂടുന്നതു്. കുമാരസംഭവത്തിൽ പരമശിവന്നു്, മൂന്നാംസൎഗ്ഗ

ത്തിലെ പാൎവ്വതിയുടെ ചേഷ്ടാവിശേഷങ്ങളിൽനിന്ന് അവൾക്കു തന്നിൽ അനുരാഗമുണ്ടെന്നറിവാനിടയായി. അതിൻെറ ദൃഢതയെപ്പരീക്ഷിപ്പാനാണ് അഞ്ചാംസൎഗ്ഗത്തിൽ ശിവൻ കപടവടുവിൻെറ വേഷമെടുത്തു ചെല്ലുന്നതെന്നു സ്പഷ്ടം. ഇവിടെ ദുഷ്യന്തനാകട്ടെ, അനുരാഗത്തെ അറിയുകയും അതിനെപ്പരീക്ഷിക്കയും ഒരേ രംഗംകൊണ്ടു തന്നെ ചതുരമായി നിൎവ്വഹിക്കുന്നു. ഇതുത്രെ ദുഷ്യന്തൻെറ യാഥാൎത്ഥ്യനിഗ്രഹണത്തിലുള്ള യഥാൎത്ഥചമൽക്കാരത്തിൻെറ ചുരുക്കം.

നൈഷധത്തിൽ നളനും, ..............................

ഭാസ്കരൻെറ ദീൎഘമായ പ്രസംഗം ഇവിടെ നിൎത്തണ്ടിവന്നു: ഇത്രയുമായപ്പോൾ, ചാത്തുനായർ അവിടെക്കടന്നുവന്ന്, ഇംഗ്ലീഷിൽ മേൽവിലാസമെഴുതിയ രണ്ടെഴുത്തുകൾ ഭാസ്കരൻെറ മുന്നിൽ മേശപ്പുറത്തു വെച്ചു.

ചാത്തുനായർ — ആൎക്കാണ് എഴുത്തുകൾ?

ഭാസ്കരൻ — ഒന്നെനിക്കാണ്; മറേറത് അമ്മിണിക്കുള്ളതാണ്.

എന്നു പറഞ്ഞ് ആ കത്ത് അമ്മിണിയുടെ കൈയിൽ കൊടുത്തു. അമ്മിണിക്ക് അപ്പോൾത്തന്നെ അതു തുറന്നു വായിപ്പാൻ ബദ്ധപ്പാടുണ്ടെന്നു മുഖഭാവംകൊണ്ടറിഞ്ഞ ഭാസ്കരൻ, "ജാനു, ഇനി നാളെയാവാം; ഇന്നിങ്ങിനെ നില്ക്കട്ടെ." എന്ന്, മന്ദസ്മിതപൂൎവ്വമായി, അവൎക്കു പോവാനനുജ്ഞ നല്കി. ആ വിദ്യാൎത്ഥിനികൾ അവിടെനിന്നു പോകുകയും ചെയ്തു.

ഭാസ്കരൻ തനിക്കുള്ള എഴുത്തു വായിച്ചുകൊണ്ടിരിക്കുമ്പോൾ, ചാത്തുനായർ കസേരകൾ ചുരുക്കി അതിലെല്ലു

തന്നെ നോക്കിക്കൊണ്ടിരുന്നു: ഏതു കത്തായാലും, ആർക്കുള്ളതായാലും, ആരുടെയായാലും, ചാത്തുനായർക്കതൊന്നു വായിച്ചുനോക്കാഞ്ഞാൽ ഒരു 'സുഖ'മില്ല!

ഭാസ്കരൻ—എഴുത്ത്, എന്റെ ഒരു സഹപാഠിയുടേതാണ്. ഇതാ, വേണമെങ്കിൽ നോക്കാം.

ചാത്തുനായർ—എനിക്കു വായിപ്പാൻ കണ്ണട വേണം; നിങ്ങൾ വായിച്ചാൽ മതി.

സംസ്കൃതഭാഷയിൽ എഴുതിയിരുന്ന ആ കത്തു ഭാസ്കരൻ ചാത്തുനായർക്കു വായിച്ചു കേൾപ്പിച്ചു. എന്നിട്ട്, "എന്താ, മനസ്സിലായില്ലേ?" എന്നു ചോദിച്ചു. ചാത്തുനായർ, 'ഉവ്വ്!' എന്നു വെറുതെ മൂളി പറഞ്ഞു. മുണ്ടഴിച്ചു ചുററിക്കൊണ്ടു പിന്നെച്ചോദിക്കുന്നു: "അപ്പോഴ്, മേനോൻ, ഇതിപ്പോൾ മലയാളത്തിലല്ലേ വായിച്ചത്? നാഗരാക്ഷരത്തിൽ നിങ്ങൾക്കു സംസ്കൃതം വായിപ്പാൻ വയ്യേ?"——ഇതെന്തു പുത്തനാണ്!! ഭാസ്കരനു ചാത്തുനായരുടെ ചോദ്യം തന്നെ ആദ്യം മനസ്സിലായില്ല! ചാത്തുനായർ ധരിച്ചിരിക്കുന്നതു മഹാ-അബദ്ധമാണെന്നു പിന്നെ ഭാസ്കരൻ വളരെപ്പറഞ്ഞുനോക്കി; ആയാൾക്ക് ഒരു പൊടി പോലും വിശ്വാസം വന്നില്ല! താൻ ധരിച്ചിട്ടുള്ളത് എല്ലാം സുബദ്ധം! ഇതാണ് എപ്പോഴും ചാത്തുനായരുടെ ധാരണ!!

അമ്മിണിക്കു വന്നിട്ടുള്ള കത്തിനെപ്പററിയും ചിലതൊക്കെ മനസ്സിലാക്കിയാൽക്കൊള്ളാമെന്ന ദുർമ്മോഹം ചാത്തുനാർക്കുണ്ടായി:

ചാത്തുനായർ—മററെ എഴുത്ത് ആർടെയാണ്?

ഭാസ്കരൻ—ഏത്?

ചാത്തുനായർ—അമ്മിണിക്കു വന്നത്.

ഗോവിന്ദൻ — എനിക്കറിയാമോ? ഞാനതു തുറന്നു നോക്കുകയുണ്ടായോ? നിങ്ങൾ കണ്ടില്ലേ? ആരുടെയെങ്കിലും ആയ്ക്കൊള്ളട്ടെ. നിങ്ങൾക്കെന്താ? ആരുടെയൊക്കെയെഴുത്തുകൾ വരുന്നു; അതൊക്കെ അന്വേഷിച്ചിട്ട് നിങ്ങൾക്കെന്തു വേണം? പിന്നെ, നിങ്ങളെന്നോടു ചോദിക്കുന്നതെന്തു കാൎയ്യത്തിനാണ്? വേണമെങ്കിൽ അവിടെപ്പോയി ചോദിക്കുന്നതു?

ഇത്രയധികം ഉത്തരം — അഥവാ, ചോദ്യം — കിട്ടുമെന്നു ചാത്തുനായർ വിചാരിച്ചില്ല! ആയാൾ പിന്നെ അവിടെ നിന്നതേയില്ല. ജാനകിയമ്മയെപ്പിടിച്ച്, അമ്മിണിയോട് അതിനെപ്പറ്റി ചോദിപ്പാൻ ധൈൎയ്യമുണ്ടായില്ലെങ്കിലും, അതെങ്ങിനെയെങ്കിലും അറിയേണമെന്നു വെച്ചു ചാത്തുനായർ, കാരണവർ നാരായണൻനായരുടെ അടുക്കെ ഈ സംഗതി കൊണ്ടുപോയിക്കൊടുത്തു!

നാരായണൻനായർ — അമ്മിണിക്കോ? ഇവിടത്തെ അമ്മിണിക്കോ?

ചാത്തു — അതേ!

നാരായണൻനായർ — പെണ്ണുങ്ങൾക്ക് എഴുത്തും മറ്റും വന്നുതുടങ്ങിയോ? ഇതു പാടില്ല്യല്ലോ! ഏതു തെമ്മാടിയാണ് അവൾക്കെഴുത്തയച്ചതു്?

ചാത്തു — അതല്ല്യ ഇപ്പോളറിയാത്തതു്!

നാരായണൻനായർ — ആരാ കൊണ്ടന്നതു്?

ചാത്തു — തപാൽശ്ശിപായി.

നാരായണൻനായർ — അവനെവിടെ?

ചാത്തു — ആയാൾ ഇങ്ങട്ട് വന്നത് അങ്ങനെയല്ല്യ; വഴിക്കു വെച്ച് എന്റെ കയ്യിൽ തരികയാണ് ചെയ്തതു്.

നാരായണൻനായർ— നിങ്ങള് നീട്ട് അവൾക്കു കൊടുത്തു?

ചാത്തു—ഞാനല്ലാ കൊടുത്തതു്; മേനോനാണു്.

നാരായണൻനായർ—എന്നാൽ മേനോനെ വിളിയ്ക്കു്ത!

ഭാസ്കരനെ വിളിച്ചു കൊണ്ടുവന്നു. കാരണവർ ആയാളോട് ഒന്നും ശുണ്ഠിയെടുക്കാൻപോയില്ല. "അമ്മിണിയോടു ചോദിച്ചാൽ എല്ലാം അറിയാം." എന്നു ഭാസ്കരൻ ഒഴിഞ്ഞുമാറി. അപ്പോൾ അമ്മിണിയേയും വിളിച്ചു കൊണ്ടുവന്നു.

നാരായണൻനായർ—ആരാണു് നിനക്കു് എഴുത്തയച്ചിരിക്കുന്നതു്?

അമ്മിണി—നിശ്ചയമില്ല!

നാരായണൻനായർ—അതിൽ പേരില്ല്യേ?

അമ്മിണി—ഇല്ല!

നാരായണൻനായർ—എവിടെ അതു്?

അമ്മിണി—ഞാൻ കീറിക്കളഞ്ഞു.

നാരായണൻനായർ— പോ, എടേ! അസത്തു്കളെ! നാണയില്ലാണ്ടെ വായ പൊളിച്ചാൽ പറേല്ല്യ!

ഇനി മേലിൽ ഇവിടെ വരുന്ന കത്തുകളൊക്കെ തന്റെ കൈയിൽക്കൊണ്ടുവന്നു തരേണമെന്നു നാരായണൻനായർ ചാത്തുനായരെ ഏല്പിച്ചു!

കത്തു കീറിക്കളഞ്ഞുവെന്നു് അമ്മിണി പറഞ്ഞതു് അസത്യം തന്നെയായിരുന്നു. അവൾക്കു് ആരോ ഒരാൾ പേരു വെയ്ക്കാതെ ഒരു കത്തെഴുതി അയച്ചിരിക്കുന്നു! എന്നു മാത്രമോ!——അതു്, അതിരഹസ്യങ്ങളായ ചില വൃത്താന്തങ്ങളെ പ്രതിപാദിക്കുന്നതാണു താനും! അങ്ങിനെയുള്ള

ഒരു കത്തു് ഒരാവശ്യവുമില്ലാതെ കാരണവർ കാരണമെന്തെന്നാവശ്യപ്പെട്ടപ്പോൾ അമ്മിണി പറഞ്ഞ അസത്യം ഒരു വിധത്തിലും ഒരാൾക്കും ദോഷോൽപാദകമല്ലാത്തതുകൊണ്ടും, നേരെ മറിച്ചു്, അസത്യം പറയാതെ കാണിച്ചുകൊടുക്കുകയാണു ചെയ്യുന്നതെങ്കിൽ പല അനർത്ഥങ്ങൾക്കും അവകാശമുള്ളതുകൊണ്ടും ആ അസത്യകഥനം അധർമ്മകോടിയിൽ ഗണനീയമല്ല.]

"എന്നോടു ചോദ്യമൊന്നും ചോദിക്കയില്ലെങ്കിൽ, ഞാൻ അസത്യം പറകയില്ല!" എന്നർത്ഥത്തിൽ ഇംഗ്ലീഷിൽ ഒരു പഴഞ്ചൊല്ലുണ്ടു്. ആവശ്യമില്ലാത്ത ചോദ്യങ്ങളാണു് അസത്യകഥനത്തിനു് ആളുകളെ പ്രേരിപ്പിക്കുന്നതു് എന്നായിരിക്കണം ഈ പഴഞ്ചൊല്ലിന്റെ താൽപര്യം. ഓരോരുത്തരും, അവനവനാവശ്യമുള്ള ചോദ്യം മാത്രമേ ആരോടും ചോദിക്കയുള്ളു എന്നു വരുമെങ്കിൽ, ലോകത്തിൽ അസത്യകഥനത്തിനുള്ള അവസരം വളരെച്ചുരുങ്ങിയിരിക്കും.

ഇതായിരുന്നു ആ പേരില്ലാക്കത്തു്:

പ്രിയസോദരി,

എനിക്കു കുറെ നാൾ മുമ്പു തന്നെ ഭവതിയുടെ പേരിലുണ്ടായിട്ടുള്ള സഹോദരസ്നേഹത്തിന്റെ സന്താനമായ അഭ്യുദയാശംസ, ഇന്നു് ഈ കത്തെഴുതുവാൻ എന്നെ പ്രേരിപ്പിക്കുന്നു. ശരിയായ ഒരു ഉപദേഷ്ടാവിന്റെ അഭാവംകൊണ്ടാണു് ഭാവിയായ നന്മയെ ഭവതി കാണാതിരിക്കുന്നതെങ്കിൽ, ആ ഉപദേഷ്ടാവിന്റെ കൃത്യം ഈ എഴുത്തുകൊണ്ടു നിർവഹിക്കാമെന്നാണു് എന്റെ ഉദ്ദേശ്യം. എനിക്കു ഭവതിയോടു പറയുവാനുള്ളതു നേരിട്ടു വ

ന്നു പറയുവാൻ സങ്കോചമൊന്നുമില്ല; പക്ഷെ, അതിൽ ഞാനുദ്ദേശിക്കുന്നേടത്തോളം ഫലം ഉണ്ടാകയുമില്ലെന്നു കരുതിയും, എഴുത്തായാൽ ഏറെക്കുറച്ചിൽ കൂടാതെ കാൎയ്യം പറയാമല്ലൊ എന്നു വെച്ചും മാത്രമാണ് ഇങ്ങിനെ എഴുത്താക്കിയതു്. എന്റെ ഊരും പേരും ഞാനിപ്പോഴും ഭവതിയെ അറിയിക്കുന്നില്ല.

ഭവതി പ്രഗല്ഭമായ ഒരു വയസ്സിൽ എത്തിയിരിക്കുന്നുവല്ലൊ. ഇരുപതു വയസ്സായ ഒരു തരുണി അപ്പോഴും കന്യകയായിരിക്കുന്നതു വലിയ കഷ്ടം തന്നെയാണ്. ഭവതിയുടെ ഈ ഇരിപ്പ് ബന്ധുജനങ്ങൾക്കു ദുഃഖാസ്പദമാണെന്നറിയുന്നുണ്ടോ? ഭവതിക്കു് ഒരു ഭർത്താവുണ്ടായി കാണുവാൻ അമ്മയ്ക്കും മററും എത്ര മോഹമുണ്ടെന്നറിയാമോ? അതൊന്നും ആലോചിക്കാത്തതെന്താണ്? ആ കുറുപ്പിന്റെ അപേക്ഷയെ അങ്ങിനെ നിരാകരിച്ചതു നന്നായോ? ഭവതി കോമത്തു മാധവൻനമ്പ്യാരെസ്സങ്കല്പിച്ചുകൊണ്ടിരിക്കയാണെന്നാണറിയുന്നതു്. നമ്പ്യാരെയും കുറുപ്പിനെയും ഒന്നു താരതമ്യപ്പെടുത്തിനോക്കുക: കുറുപ്പ് എം. ഡി. പാസ്സായ ഒരു ചെറുപ്പക്കാരൻ; നമ്പ്യാർ എം. ഡി.-ക്കു പഠിക്കുന്ന ഒരു വിദ്യാർത്ഥി. കുറുപ്പിനു കിട്ടുന്ന സ്ഥാനം നമ്പ്യാൎക്കു കിട്ടുവാനിടയില്ലെന്നല്ലേ വിചാരിക്കേണ്ടതു്? നമ്പ്യാരുടെ തറവാട്ടിനെക്കാൾ എത്രയോ ധനപുഷ്ടിയുള്ളതും പ്രശസ്യവുമാണ് കുറുപ്പിന്റെ തറവാട്. ഇവരെ രണ്ടുപേരെയും ഞാൻ നന്നായറിയും. സത്സ്വഭാവം മുതലായ സൽഗുണങ്ങളാണെങ്കിൽ, അവയിലും കുറുപ്പു നമ്പ്യാരെക്കാൾ ഒട്ടും താഴെയല്ല. ഇനി, "കന്യാ വരയതേ രൂപം." എന്നാണല്ലോ പാ

വാനുള്ളതു്. വാസ്തവത്തിൽ നമ്പ്യാരെക്കാൾ സൌന്ദൎയ്യവും സൌഭാഗ്യവും കുറുപ്പിന്നല്ലേ കൂടുതൽ? ഇതൊന്നും അവൾ ആലോചിച്ചിട്ടില്ലെന്നുണ്ടോ?

ഭവതിയുടെ ഹൃദയത്തിൽ, മറെറാരാൾക്കും പ്രവേശിപ്പാൻ കഴിയാത്ത മട്ടിൽ മാധവൻനമ്പ്യാർ അടിയുറച്ചു പോയോ? ഇതെന്തു കഥ! അദ്ദേഹം ഭവതിയുടെ 'നള' നാണോ?

നമ്പ്യാരെപ്പററി കുറച്ചു കൂടിപ്പറയാം: പൂമരം പൂത്തു നില്ക്കുന്നതു കണ്ടു് അതിൽനിന്നു് ഒരു കാലത്തു പഴമുണ്ടാം എന്നു വിചാരിക്കുന്ന കിളിയുടേതാണു ഭവതിയുടേയും അവസ്ഥ! യഥാകാലം മറെറാരുവളെപ്പരിഗ്രഹിപ്പാൻ അദ്ദേഹം നിർബ്ബദ്ധനായിത്തീരുകയില്ലെന്നതിന്നു് എന്താണുറപ്പു്? നമ്പ്യാർ അദ്ദേഹത്തിൻെറ അമ്മക്കും മററും എതിരായി പ്രവർത്തിക്കുമോ? ഈ ഭാഗം ഞാനതു വിസ്തരിക്കുന്നില്ല.

നിങ്ങൾ രണ്ടാളുടേയും (ഭവതിയുടേയും നമ്പ്യാരുടേയും) വയസ്ഥിതി തന്നെ, നിങ്ങൾക്കു തമ്മിലുള്ള ദാമ്പത്യത്തിന്നു ചേൎന്നതല്ലല്ലോ. ഇതും, നമ്പ്യാരുടെ ബന്ധുജനങ്ങൾക്കു്, നിങ്ങളുടെ വിവാഹത്തെ പ്രതിബന്ധിക്കുവാനുള്ള ഒരു കാരണമാകും.

ഭവതി നമ്പ്യാരെത്തന്നെ ദൃഢമായി വിശ്വസിച്ചുകൊണ്ടിരിക്കുന്നതു വല്ലാത്ത ഒരു വിഡ്ഢിത്തമാകുമെന്നാണെനിക്കു തോന്നുന്നതു്. അതുകൊണ്ടു്, കുറുപ്പിനെ കൈവെടിയാതിരിക്കയാണു നല്ലതു്. ഞാനിതാ, സ്നേഹത്തോടെ ഉപദേശിക്കുന്നു.

നല്ലവണ്ണം ആലോചിച്ചു മറുപടി അയയ്ക്കുക.

എന്നു്, ........................

4. 3. 1922.

ഈ കത്തു് എട്ടുപത്തു പ്രാവശ്യം വായിച്ചിട്ടു് അമ്മിണിയ്ക്കുണ്ടായ അഭിപ്രായമാണു താഴെ കുറിയ്ക്കുന്നതു്:

എനിയ്ക്കു് ഈ കത്തയച്ച ആൾ കപടമൊന്നും ഉദ്ദേശിയ്ക്കുന്നില്ലെന്നാണു തോന്നുന്നതു്. ആൾ ഒരു നല്ലവനാണെന്നു കൂടി, നേരെ മറിച്ചു്, എനിയ്ക്കു തോന്നുന്നുണ്ടു്. ഇദ്ദേഹം എന്റെ നന്മയെ കാംക്ഷിയ്ക്കുന്നു. ആ സ്ഥിതിയ്ക്കു്, മറുപടി അയയ്ക്കാതെ ഇദ്ദേഹത്തെ നിരാശനാക്കുന്നതു തെറ്റാണു്. എന്റെ ദൃഢനിശ്ചയം ഇന്നതാണെന്നു് ഇദ്ദേഹത്തെ അറിയിച്ചാൽ, അതുകൊണ്ടു കാര്യത്തിനു വല്ല വിഘാതവും വരുവാനുണ്ടോ?—ഇല്ല; ഒന്നുമില്ല. അതിനാൽ, മറുപടി അയയ്ക്കു തന്നെ.

ഈ പേരില്ലാക്കത്തിൽ, അതയച്ച ആൾ, മറുപടി അയയ്ക്കുവാനുള്ള ലക്കോട്ടു കൂടി മേൽവിലാസമെഴുതി അടക്കം ചെയ്തിരുന്നു. ആ മേൽവിലാസം, 'പി. കെ. നായർ, പട്ടാമ്പി'. എന്നായിരുന്നു. എന്നാൽ, അതു വ്യാജനാമമാണെന്നതിനു സംശയമില്ലല്ലോ. അമ്മിണി, തന്റെ മറുപടി ആ ലക്കോട്ടിൽത്തന്നെ ആക്കിപ്പശവെച്ചു. ഈ പേരില്ലാക്കത്തും, അതിനു താനെഴുതിയ മറുപടിയുടെ ഒരു കോപ്പിയും, മറ്റൊരു സ്വന്തം കത്തും അമ്മിണി മാധവനയപ്പാൻ തയാറാക്കി. അവ രണ്ടും തപാലിലിടുവാൻ ഭാസ്കരന്റെ പക്കൽ കൊടുക്കയും ചെയ്തു.

ഭാസ്കരൻ തപാലാപ്പീസ്സിലേയ്ക്കു പുറപ്പെട്ടു. പോകും വഴിയ്ക്കു്, മാധവനുള്ള കത്തു് മാത്രം പോക്കറ്റിലിട്ടു് മറ്റേ കത്തു പൊളിച്ചു വായിച്ചുതുടങ്ങി. അതേ; ഭാസ്കരൻ

അമ്മിണിയുടെ ആ കത്തു പൊളിച്ചു; വായിക്കുകയും ചെയ്തു! കാരണം, ആ കത്ത് ആയാളുടെ കൈകളിൽത്തന്നെ വന്നു ചേരേണ്ടതാണ്: അമ്മിണിക്കു കിട്ടിയ ആ പേരില്ലാക്കത്ത്, ഭാസ്കരൻ തന്റെ ഒരു സ്നേഹിതനെക്കൊണ്ട് എഴുതിച്ചയപ്പിച്ചതാണ്; അമ്മിണിക്കു മാധവനിലുള്ള അനുരാഗത്തിന്റെ അടിയുറപ്പിനെപ്പരീക്ഷിക്കുവാൻവേണ്ടിയാണ ഭാസ്കരൻ അങ്ങിനെ ചെയ്തത്!

ആശ്ചര്യം, ബഹുമാനം, കൃതാർത്ഥത— എന്നീ മനോഭാവങ്ങളെ, ഭാസ്കരന്റെ മുഖത്തു നോക്കി വായിപ്പാൻ കഴിയുന്ന വിധത്തിൽ പുറത്തേക്കു പ്രകടിപ്പിച്ചിരുന്നു, അമ്മിണിയുടെ ശ്ലാഘ്യതമമായ ആ മറുപടി ഇതാ, താഴെ പകർത്താം:

താമരശ്ശേരി,
7-3-1922.

നമസ്കാരം!

എന്നിൽ സഹോദരസ്നേഹമുള്ളവനും, എന്റെ അഭ്യുദയത്തെ ആശംസിക്കുന്നവനുമായി ഈ ലോകത്തിൽ രണ്ടാമതൊരാളും ഉണ്ടെന്നുള്ളതു വലിയ ഒരനുഗ്രഹമത്രെ! അതറിവാനിടയായതിൽ അപാരമായ സന്തോഷവും, അറിയിക്കുവാൻ തോന്നിയതിൽ നിസ്സീമമായ കൃതജ്ഞതയും എനിക്കുണ്ട്.

നിങ്ങൾ എനിക്കു തീരെ അജ്ഞാതനായിരിക്കുക, എനിക്കു പറയുവാനുള്ളതു നിങ്ങളുടെ അഭിപ്രായത്തിന്നു നേരെ വിപരീതമായിരിക്കുക— എന്നിത്യാദികാരണങ്ങളാൽ ഈ മറുപടിയിൽ തെറ്റുകൾ പലതും വന്നേ

ല്ലാം. അതെല്ലാം സദയം പൊറുക്കണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

എന്റെ ഈ ഇരിപ്പ് നല്ല അടിസ്ഥാനമുള്ളതാകയാൽ ബന്ധുജനങ്ങൾക്കു ദുഃഖാസ്പദമാകുവാൻ ന്യായമില്ല. എന്നെ ഭർത്തൃമതിയായിക്കാണ്മാൻ എന്റെ ബന്ധുജനം യഥാസ്ഥിതവിവാഹമെന്നിയേ മോഹിച്ചുവരുന്നെങ്കിൽ, അതു് ഒരു 'മോഹം' തന്നെയാണ്. അമ്മയ്ക്കങ്ങിനെ ഒരു 'മോഹ'മില്ല; തീർച്ച തന്നെ. എനിക്കിഷ്ടമുള്ള കാലത്ത്, എന്റെ മനസ്സിനിണങ്ങുന്ന വരനെ ഞാൻ സ്വീകരിക്കണമെന്നേ അമ്മയ്ക്കാഗ്രഹമുള്ളൂ.

നമ്പ്യാരേയും കരപ്രമാണികളേയും പററിച്ചെയ്തിട്ടുള്ള താരതമ്യവിവേചനത്തിൽ ഒരംശം പോലും എനിക്കു 'പുത്തരി'യല്ല. പക്ഷേ, ഒരു ഗുണവാനിൽ സമർപ്പിച്ചുകഴിഞ്ഞിട്ടുള്ള ഒരു കലാവധുവിന്റെ നിശ്ചലഹൃദയത്തിന് ഇമ്മാതിരി വിഷയത്തിൽ പ്രവേശമേ ഇല്ല!; ആ ഹൃദയം, അത്രമേൽ അവലംബമില്ലാത്തതല്ല!!

ശ്രീമാൻ നമ്പ്യാരെപ്പററി നിങ്ങൾക്കുണ്ടായ ആശങ്ക— അദ്ദേഹം മററവളെപ്പരിഗ്രഹിപ്പാൻ നിർബന്ധനായേക്കുമോ എന്ന ആശങ്ക—, അദ്ദേഹത്തെ നിങ്ങൾ നല്ലവണ്ണം അറിഞ്ഞിട്ടില്ലെന്നു വിളിച്ചുപറയുന്നു!

നമ്പ്യാരുടെ മാതാവിനേയും മററും പററിപ്പറഞ്ഞതു ഒരു വിഷയം ആലോചിക്കേണ്ടതു തന്നെയാണ്. എന്നാൽ, ആ ഒരു പ്രതിബന്ധത്തെയും ദൂരീകരിപ്പാൻ, ശ്രീമാൻ നമ്പ്യാരും അദ്ദേഹത്തിനു വേണ്ടപ്പെട്ടവരും യഥാകാലം വേണ്ടതു ചെയ്തുകൊള്ളുമെന്ന് എനിക്കു പൂർണ്ണവിശ്വാസമുണ്ട്.

ഞങ്ങൾ രണ്ടുപേരുടേയും വയഃസ്ഥിതിയെ വിഷയീകരിച്ചു നിങ്ങൾ പറഞ്ഞ അഭിപ്രായത്തിനുള്ള മൂലപ്രമാണം മന്വാദിസ്മൃതികൾ തന്നെയല്ലേ? ആ പുരാതനകാലമെവിടെ; ഈ പരിഷ്കൃതകാലമെവിടെ?

ഇത്രയും ഞാൻ പറഞ്ഞതിൽനിന്ന്, എന്റെ ഇരിപ്പിന്റെ ഉറപ്പ് കുറച്ചെങ്കിലും മനസ്സിലായിരിക്കുമല്ലൊ. ശ്രീമാൻ മാധവൻനമ്പ്യാർ എന്റെ 'നളൻ' തന്നെയാണ്!

എന്ന് വിനീത—
സി. പി. അമ്മിണി.

---

## പതിനെട്ടാമധ്യായം.

ഉത്തരോത്തരമാരോഹതി വിവാഹകർമ്മണി
പരാർദ്ധ്യം മംഗളം!

---

മൈലാപ്പൂർ,
സ്വഗൃഹം, 20—3—1922.

.........................................................................

.........................................................................

അമ്മിണിയുടെ എഴുത്തുകൾ ഇടയ്ക്കിടെ ഉണ്ടാകാറുണ്ട്. വിശേഷിച്ച്, ഇയ്യിടെ ഒരു തമാശ നടന്നുകയുണ്ടായി: ഞാനും അമ്മിണിയുമായുള്ള പാരസ്പരികസ്നേഹത്തിന്റെയും മററും സംഗതികൾ ഞാൻ ഒരവസരത്തിൽ നമ്മുടെ ഭാസ്കരമേനവനോടു പറഞ്ഞിരുന്നു. പിന്നീടു പി

ല കത്തുകളിൽ അതിനെത്തന്നെ ആവൎത്തിക്കുകയും ചെയ്യുന്നു. അത്രയും ഉറപ്പുള്ള ഒരു സ്നേഹം സ്ത്രീലോകത്തിൽ സുദുൎല്ലഭമാണെന്നായിരുന്നു മേനവന്റെ മതം. അമ്മിണിയെപ്പോലും ഈ വിഷയത്തിൽ മാസ്റ്റർമേനോൻ വിശ്വസിച്ചില്ല! എന്നിട്ട് ഒരു പരീക്ഷ നടത്തി. അതിന് അമ്മിണി ശരിയായ ഉത്തരവും കൊടുത്തു. ആ പരീക്ഷക്കടലാസ്സും ഉത്തരക്കടലാസ്സും ഇതോടുകൂടി ഇതാ, അയക്കുന്നു.

എന്റെ അമ്മയെ ഒരാളെ ഓൎത്ത്, അമ്മിണിയെക്കൊണ്ട് അമ്മിണിയുടെ പ്രതിജ്ഞയെപ്പിൻവലിപ്പിക്കേണമെന്നു തന്നെ എനിക്കു പലയവസരങ്ങളിലും വിചാരിക്കുകയും ഏതാണ്ട് നിശ്ചയിക്കുകയും ചെയ്യേണ്ടിവന്നിട്ടുണ്ട്. എന്നാൽ, ഇപ്പോൾ, ഇതെല്ലാം കാണുമ്പോൾ, എനിക്ക് അങ്ങിനെ വിചാരിപ്പാൻ കൂടി മനസ്സുവരുന്നില്ല. എന്നു മാത്രമല്ല; ആ കന്യകാരത്നം, എന്റെ കത്തുകൾ കിട്ടാൻ താമസിച്ചാൽ കണ്ണുനീർ തൂകാറുണ്ടെന്നു കൂടി കേൾക്കുമ്പോൾ, എന്റെ ഹൃദയം പ്രേമത്താലും അനുകമ്പയാലും അലിഞ്ഞുപോകുന്നു! പ്രേമശക്തിയും മാതൃഭക്തിയും കൂടി എന്നിൽ ഒന്നിച്ച് ഇണങ്ങി നില്ക്കാത്തതുകൊണ്ട് എനിക്കു വല്ലാത്ത ധൎമ്മസങ്കടം അനുഭവിക്കേണ്ടിവരുന്നു! എന്താണിനി ഞാൻ വേണ്ടത്? എന്റെ ഭാവി അന്ധകാരമയമായിക്കാണുന്നുവല്ലോ! സുഹൃത്തേ, താങ്കൾ ഇക്കാൎയ്യത്തിൽ എനിക്ക് ഒരു 'പുരോഹിത'സ്ഥാനം വഹിക്കേണമേ! എന്നെ സ്സമാധാനപ്പെടുത്തി നേർവഴിക്കു നടത്തേണമേ!

ഈ കത്തിന്നു മറുപടി അയക്കേണ്ടു: അതിവിടെ എ

ളുന്നതിന്നു മുമ്പു ഞാനങ്ങോട്ടു പുറപ്പെടും. മദ്രാസ്സിൽ രണ്ടു ദിവസം താമസിപ്പാനും മതി. അതും എവിടെയായിരിക്കുമെന്ന് ഇപ്പോൾ നിശ്ചയിച്ചുകൂടാ. ശേഷമെല്ലാം തമ്മിൽ കാണുമ്പോൾ. എന്ന്,

സ്വന്തം മാധവൻ.

എളയത് ഇങ്ങിനെ വിചാരിച്ചു:

മറുപടി ഒന്നെഴുതുക തന്നെ; അതു തൽക്കാലം ഭാസ്കരന്നായിരിക്കും: എന്റെ അഭിപ്രായം ഒരു കടലാസ്സിലാക്കിക്കൊടുക്കുന്നതായാൽ, മാധവന്ന് അതുകൊണ്ടു കുറച്ചധികം ഗുണമുണ്ടാകും. ഇപ്പോൾതന്നെയായാൽ സംഗതികൾ വേണ്ട പ്രകാരത്തിൽ പ്രതിപാദിപ്പാനും സാധിക്കും.

*എളയതിന്റെ നീണ്ട കത്ത്:*

തൃശ്ശൂർ,

മിത്ര ഭാസ്കര, 24. 3. 1922.

താങ്കൾ ശ്രീമതി അമ്മിണിക്കയച്ച പരീക്ഷക്കടലാസ്സും, അതിന്ന് ആ സാധ്വി എഴുതിയ ഉത്തരക്കടലാസ്സും ഒരു കത്തോടുകൂടി മാധവൻ എനിക്കയച്ചുതന്നു. അതെല്ലാം ഞാൻ നല്ലവണ്ണം മനസ്സിരുത്തി വളരെ പ്രാവശ്യം വായിക്കയും ചെയ്തു. എന്റെ സുഹൃത്തിന്റെ ഭാവിസഹധർമ്മചാരിണിയിൽ,—അതേ; ഞാൻ അങ്ങിനെ തന്നെ ഹാർദ്ദമായിപ്പറയുന്നു!— എനിക്കു കുറച്ചു കാലം മുമ്പ് അങ്കുരിതവും, ഇന്നലെ മൂന്നു മണി മുതൽ ഇതുവരെ പ്രവൃദ്ധവും, ഇനിമേൽ, മനോഹാരികളായ ശാഖാപ്രശാഖകളോടും ഭംഗിമയേറിയ സുരഭികുസുമങ്ങളോടും അതിമധുരങ്ങളും അമൃതോപമങ്ങളുമായ വിശിഷ്ടഫലങ്ങളോടും കൂടി വ

ശിഷ്യമാണവുമായ ബഹുമാനമെന്ന കല്പതരു, നമ്മുടെ മാധവനും അമ്മിണിയ്ക്കും എന്തെല്ലാം കാമിതങ്ങളെയൊക്കെ വളർത്തുകയില്ല? ഈ ബഹുമാനത്തെ മുൻനിർത്തിക്കൊണ്ടു ഞാനിവിടെ കുറഞ്ഞൊന്ന് ഉപന്യസിപ്പാൻ വിചാരിയ്ക്കുന്നു. ഈ ഉപന്യാസം നിങ്ങൾക്ക്, സർവ്വഥാ സമാധാനത്തെയും സന്തോഷത്തെയും സംതൃപ്തിയെയും നൽകുമെന്നു ഞാൻ പ്രതീക്ഷിയ്ക്കുകയും ചെയ്യുന്നു.

ശ്രീമതി സി. പി. അമ്മിണി എന്റെ മാധവനെ ഒരു 'നള'നാക്കിയതു്, മാധവൻ നളനാകാൻവേണ്ടി മാത്രമാണ്. അല്ലാതെ, അമ്മിണി 'ദമയന്തി' കെട്ടി ഞെളിയാനല്ല, തീർച്ച തന്നെ! എന്നാൽ, ഇന്ന്, തിരസ്കരണിവിദ്യ തീരെ ദുർലഭമാകയാലും, ഒരു 'കപടവടു'വിന്റെ നേപഥ്യവിധാനം ഇക്കാലം ദുസ്സാധമാകയാലും മാധവന്, ചമൽക്കാരകാരിയായ ആ അനുരാഗദാർഢ്യപരീക്ഷ നടത്തുവാൻ ഭാസ്കരൻ വേണ്ടിവന്നു, അല്ലേ? അല്ല, ഇനി, അമ്മിണിയുടെ അനുരാഗത്തിൻപേരിൽ അത്തരം ഒരു വിശ്വാസം ഭാസ്കരനു തന്നെ സ്വയം ഉളവായിട്ടുണ്ടെങ്കിൽ, ആ അസംഭാവ്യതാബുദ്ധി ഇപ്പോഴും ഈ ഉത്തരക്കടലാസ്സുകൊണ്ടു നിശ്ശേഷം ക്ഷാളിതവുമായല്ലോ. പരീക്ഷക്കടലാസ്സിനെക്കാൾ നന്നായിട്ടുണ്ട് ഉത്തരക്കടലാസ്സ്!

ഇനി നാം ഏതു മാർഗ്ഗത്തിലൂടെയാണു പുറപ്പെടേണ്ടതെന്നല്ലേ ഇപ്പോഴും അറിയേണ്ടിയിരിക്കുന്നതു്?— മാധവ, ഞാൻ ഒരു യഥാർത്ഥപുരോഹിതസ്ഥാനം തന്നെ വഹിക്കും. ഞാൻ പറവാൻപോകുന്നതു താങ്കളുടെ പ്രിയമല്ല, ഹിതം തന്നെയാണ്. എന്നാൽ ഞാൻ പറയുന്ന ഹിതം, പ്രിയം കൂടിയായിരിക്കും: "ഹിതം മനോഹാരി ച

ർല്ലഭം വചഃ" എന്നല്ലേ ഭാരവി പറഞ്ഞിട്ടുള്ളൂ; 'അലഭ്യം' എന്നു പറഞ്ഞിട്ടില്ലല്ലോ.

മാധവ, താങ്കൾ ഈ വിഷയത്തിൽ എന്തൊരു നയത്തെയാണംഗീകരിക്കേണ്ടതെന്നു ഞാൻ പലവുരു പറഞ്ഞിട്ടുണ്ടല്ലോ. ആ അഭിപ്രായത്തെത്തന്നെ ഞാനിപ്പോഴും ഇതാ, ആവർത്തിക്കുന്നു; ഉറപ്പിക്കുന്നു; ധരിപ്പിക്കുന്നു! എന്നാൽ, സാമാന്യമായി ഇത്രയും പറഞ്ഞു പിൻമടങ്ങാൻ ഞാൻ വിചാരിക്കുന്നില്ല; അതു കേവലം ശുഷ്കമല്ലേ. അതുകൊണ്ട്, ഞാനെന്റെ അഭിപ്രായത്തിനുള്ള പരികരങ്ങളെ ബന്ധിച്ച്, താങ്കൾക്ക് അനന്തരകർത്തവ്യത്തിൽ ഉചിതമായ ഒരു നിർദ്ദേശമുണ്ടാക്കിത്തരാം.

"ഭവതി വിവാഹിതയായിത്തീരുന്ന നിമിഷം എന്തോ, അതുവരെ ഈയുള്ളവന് ഒരു ഭാര്യയില്ല!" എന്നു നമ്മുടെ ഈ മാധവൻ ശ്രീമതിക്കു വാക്കു കൊടുത്തിട്ടുണ്ട്. മാലിനി ഭർത്തൃമതിയായിത്തീരുന്ന നിമിഷത്തിൽത്തന്നെ മാധവൻ സപത്നീകനായും തീരുമെന്നാണല്ലോ ഈ പ്രതിജ്ഞയുടെ ഗൂഢാർത്ഥം. അതുകൊണ്ട്, ഇവരുടെ ചിത്തവൃത്തിപ്രചാരം പരസ്പരം ഒത്തുചേർന്നിട്ടില്ലാത്ത പക്ഷം, അത് ഏകമുഹൂർത്തത്തിലായാൽ കൂടിയും, 'ശതപത്രപത്രശതഭേദ'ന്യായേന പ്രതിജ്ഞാഭംഗം ആപതിക്കുന്നു! അപ്പോൾ പിന്നെയെന്താണു വേണ്ടത്? അതോ?— ഒന്നേ ഉള്ളൂ: ഐകമത്യം യോജിക്കുക! എന്നാലെല്ലാം ശുഭമായി! അങ്ങിനെ തന്നെ വരണമെന്നു ഞാനാശംസിക്കുന്നു!; ഇനിയും അനുമോദിക്കുകയും ചെയ്യും!

ഇങ്ങിനെയല്ലാതെ, നമ്മുടെ മാധവൻ, എന്തെങ്കിലും ചില പ്രതിബന്ധങ്ങൾകൊണ്ട്, അല്ലെങ്കിൽ വെറും പ്രതിപ

സന്താപസങ്കടങ്ങൾക്കു കീഴ്പെട്ടു്, ആ പരിപാവനപ്രകൃഷ്ട പ്രേമത്തെ പരിത്യജിപ്പാൻ, അഥവാ വിസ്മരിപ്പാൻ, അല്ലെങ്കിൽ പ്രതിമാനിക്കാതിരിപ്പാൻ നിർബദ്ധനാവുകയാണെങ്കിൽ, പ്രപഞ്ചത്തിലെ ഓരോരോ അവയവങ്ങളേയും തമ്മിൽത്തമ്മിൽ ഘടിപ്പിക്കുവാനുള്ള ഒരു മുഖ്യസാധനോപായമായി പ്രകൃതിയാൽ സൃഷ്ടമായ 'സ്നേഹം' എന്നു മാത്രം അവമാനിക്കപ്പെട്ടുപോകും! ഹാ!! പിന്നെ മാധവന്റെ ജീവിതം എന്തിന്നു കൊള്ളാം! ആ ഭാമിനീമണിയുടെ ഭാവി എന്താകും! നമ്മുടെ സൌഹാർദ്ദത്തിന്റെ സ്ഥിതി എങ്ങിനെയായിത്തീരും!

മാധവന്റെയും അമ്മിണിയുടേയും സ്നേഹം, അഹൈതുകവും തന്നിമിത്തം അപ്രതികാര്യവുമാകുന്നു! നോക്കുക—

അഹേതുഃ പക്ഷപാതോ യ-
സ്തസ്യ നാസ്തി പ്രതിക്രിയാ;
സ ഹി സ്നേഹാത്മകസ്തന്തു-
രന്തർമർമ്മാണി സീവ്യതി!

അതുകൊണ്ടു്, മാധവൻ പരിണയിക്കുന്നതു് അമ്മിണിയേയും, അമ്മിണി പരിണയിക്കുന്നതു മാധവനേയും ആകുന്നതു് എന്തു പ്രകാരത്തിലായാലാണോ, ആ പ്രകാരത്തിലൂടെ, ഭാസ്കര, നമ്മുടെ രണ്ടുപേരുടേയും ത്രിവിധകരണങ്ങൾ സഞ്ചരിച്ചു വിധിക്കാവശ്യകമായ പൌരുഷത്തെസ്സമ്പാദിക്കുമാറാകട്ടെ!: "താൻ പാതി; ദൈവം പാതി!" എന്നല്ലേ? അഥവാ, പുരുഷകാരത്തെത്തന്നെ വിശ്വസിച്ചു് അതിന്നു ശക്തി കൂട്ടിയാലും മതി:

ബലീ പുരുഷകാരോ ഹി
ദൈവമപ്യതിവർത്തതേ!

അതായതു് —

അക്ഷുദ്രമായുള്ളൊരു പൌരുഷത്തി-
ന്നധീനമാം ദൈവവുമെന്നു കേൾപ്പൂ!

എന്നുണ്ടല്ലൊ.

അപ്പോഴ്, ഇതിന്നിടയിൽ മാധവന്റെ മാതൃമാതുലാദികളുടെ പ്രതിബന്ധമാകുന്ന ഒരു പ്രവാഹമുണ്ടല്ലൊ?— ആകട്ടെ; അതും നീങ്ങിപ്പോകും:

കനത്തതാം മൂടുപടത്തെയും കുറെ-
ദ്ദിനങ്ങളാൽക്കാലമറുത്തു മാറ്റിടും!

മാധവനെന്നല്ല, ഒരുവിധം വിനയമുള്ളവരാരും തന്നെ സ്വമാതാവിനേയും മററും തട്ടിനടക്കയില്ലെന്നുള്ളതു നിർവ്വിവാദമാണു്. എന്നാൽ, അസ്മാദൃശന്മാരുടെ അച്ഛനമ്മമാരും മററും, ഇത്തരം സ്നേഹത്തേയോ തൽപരിണാമങ്ങളേയോ അവയെക്കൊണ്ടുണ്ടാകേണ്ടുംഗുണങ്ങളേയോ മനസ്സിലാക്കിയിരിക്കയില്ല. മാധവന്റെ വരെ ചെന്നിട്ടുള്ളതു പോലെയുള്ള പ്രതിബന്ധങ്ങളും, ഏതാദൃശസ്നേഹത്തിന്റെ അനിവാര്യമായ ഗതിക്കു പ്രതിബന്ധങ്ങളല്ലെന്നുള്ള തത്വവും അവർ അറിയുന്നില്ല. അതിനാൽ, അവരെ സ്വവശം നയിപ്പാൻ സ്വല്പമൊന്നു പരിശ്രമിക്കു തന്നെ വേണം. ക്രമേണ അവരും അനുകൂലിക്കും. അപ്പോൾ എല്ലാം ശുഭവുമാകും!

ശരി! ഇതിന്നു് അധികകാലം വേണ്ടിവന്നാലോ? അതു ഭയമാകുമോ? —

മരം തളിക്കാൻ തുടരുമ്പൊഴുള്ളു-
മൊപ്പം മുളച്ചീടിന വല്ലി പൂത്തു!

എന്നതു യഥാർത്ഥം തന്നെ. പക്ഷേ, തരവാസരം കാത്തു സമാധാനത്തോടെ വർത്തിക്കയല്ലാതെ ഗത്യന്തരമില്ല;

ആ പറഞ്ഞ ഭാവിയിലിരിക്കുവതായ ഭാഗ്യ-
ദീപത്തിന്നുള്ള നിഴലാണ്; ........

ഇപ്പോൾ മാതിരിയുള്ള സമാധാനങ്ങൾക്ക് കേവലം ഫലമുണ്ടെങ്കിൽ, പരസ്പരസന്ദർശനമോ, അഥവാ, അതിന്റെ പ്രതിനിധിയായ ലേഖസംവ്യവഹാരമോ അത്യാവശ്യകമാണ്. എന്തായാലും, ആ രമണീമണിയുടെ,

താരായ്ക്കപ്പുറം മുഖം
കണ്ണുനീരാൽക്കലുഷമാക്കുവാൻ

തെല്ലും അവസരം കൊടുക്കരുതെന്നു വീണ്ടും വീണ്ടും പറഞ്ഞുകൊള്ളുന്നു. എന്നാൽ, ചിലപ്പോൾ കരയേണ്ടതായിത്തന്നെ വരും. എന്തെന്നാൽ:

ശോകക്ഷോഭേ ച ഹൃദയം
പ്രലാപൈരേവ ധാര്യതേ.

എന്നു മാത്രമല്ല—

പൂരോത്പീഡിനാം ചിത്തം കസ്യമസ്യകരാരം വഹി ഭവതി!

അതുകൊണ്ട്, ആ വലിയ ശോകത്തിന്നിട കൊടുക്കാതെ കാത്തുകൊള്ളുക.

ഭാവിയെ ഓർത്തു വ്യസനിക്കുകയോ ഉൽക്കണ്ഠപ്പെടുകയോ ചെയ്യാതെ വർത്തമാനത്തെപ്പരിഷ്കരിക്കുക!; അതിന്റെ ആചാര്യത്തിന്ന മാത്രം ഭൂതത്തെ അനുസ്മരിക്കുക!; ഭൂതാനുസ്മരണം ഒരു പ്രകാരത്തിലും പശ്ചാത്താപത്തിന്ന പ്രയോജകീഭവിക്കരുത്!

ഭാസ്കര, മാധവ, എനിക്കിപ്പോൾ ഇത്ര മാത്രമേ പറവാൻ തോന്നുന്നുള്ളു.

എന്ന സ്വന്തം സുഹൃത്ത് ——

ഏ. കെ. പിള്ളയത്.

*   *   *   *   *

മാനനീയമാം രാജ്യം സഹിയ്ക്കുമോ,
മാനവന്റെയീ മാംസാദചേഷ്ടിതം—
യജ്ഞസംജ്ഞം നിരപരാധവധം
വിജ്ഞഗർഹിതം വിശ്വഭയാനകം!

ഇങ്ങിനെ തുടങ്ങുന്നതായാൽ, ഈ 'ഭരണി'യെപ്പററി തന്നെ നാലഞ്ചദ്ധ്യായം എഴുതേണ്ടിവരും! സദാചാരപ്രതിഷ്ഠാപനത്തിന്നും "അഹിംസാ പരമോ-ധർമ്മഃ"- പ്രചാരണത്തിന്നും മറവും അധികാരിയും ഹിന്ദുമതാനുയായിയും ക്ഷത്രധർമ്മാനുസാരിയുമായ ഒരു മഹാരാജാവിന്റെയും അവിടുത്തെ പ്രജകളുടേയും വിലക്ഷണദേവീഭക്തിപ്രകർഷത്തിന്ന് ഇതാ, ഒരു ദൂരാഞ്ജലി മാത്രം സമർപ്പിച്ചുകൊണ്ട് ഭാവനയെപ്പിൻവലിച്ചുകൊള്ളുന്നു!——

ഭദ്രകാളി, ഭയാപഹേ, കൈതൊഴാം!
പുത്രവത്സലേ, ലോകൈകമാതാവേ,
ഇന്നു തന്നെ നിൻമക്കളീമൌഢ്യത്തിൽ-
നിന്നു കേറാൻ കനിയണമേ!

ഷൊറണൂർ മെയിൽ മുളങ്കുന്നത്തുകാവിൽനിന്നു വിട്ടിട്ടും, തൃശ്ശൂരിൽ എത്തേണ്ട സമയം കഴിഞ്ഞിട്ടും, പിന്നെയും മിനിട്ടു പത്തുമുപ്പതായി. എന്നിട്ടും വണ്ടി വരുന്നില്ല! ഇതിന്നു കാരണമെന്തായിരിയ്ക്കാം? അന്വേഷിച്ചു തന്നെ.—

ഭരണിക്കാരുടെ ബാഹുല്യത്താൽ ഷൊറണൂരിൽനിന്നു തന്നെ നേരം വൈകിപ്പുറപ്പെട്ടിരുന്ന ആ വണ്ടി, ഇടയ്ക്കിടെയുള്ള ആപ്പീസ്സുകളിലും കണക്കിലധികം താമസിയ്ക്കുകയും, തന്നിമിത്തം അസാധാരണമായ വേഗത്തിൽ ഓടിയ്ക്കപ്പെടുകയും ചെയ്തു. അങ്ങിനെ ഒരു തട്ടുംതടവുമില്ലാതെ ഓടിക്കൊണ്ടിരിയ്ക്കെ, തൃശ്ശൂരിൽനിന്ന് ഏതാണ്ടു നാഴിക വഴി

യകലെവെച്ചു് രണ്ടുമൂന്നു കമ്പാർട്ട്മെൻറുകളും അതാ, റെയിലിന്മേൽനിന്നു തെററി മറിഞ്ഞുപോയി! ഹാ! എന്തു കഷ്ടം! എന്തു ബഹളം! കള്ളു കുടിച്ചു ബോധമില്ലാതെ 'പച്ചത്തെറിപ്പാട്ടുകൾ' പാടിക്കൊണ്ടുകൂട്ടിക്കൊണ്ടിരുന്ന ഭരണിക്കാർക്കു തൻറടം വെച്ചു; അവരുടെ രാഗാലാപങ്ങൾ വിലാപങ്ങളായി! എന്നല്ല; മററു പലരും ആ ആപത്തിൽ അകപ്പെട്ടു! ചിലർ മരിച്ചു തന്നെ ചെയ്തു!

ദിവസംതോറും ആസ്പത്രിയിൽപ്പോയി അവിടെയുള്ള രോഗികളുടെ കുശലാന്വേഷണവും പരിചരണവും ചെയ്യുക എന്നതു നമ്മുടെ എളിയതിന്നുള്ള ദൈനംദിനകർമ്മങ്ങളിൽ പ്രധാനമായ ഒന്നാണ്. തീവണ്ടി മറിഞ്ഞു സംഭവിച്ച ആ അത്യാപത്തു്, ഇന്നു വിശേഷിച്ചും അദ്ദേഹത്തെ ആസ്പത്രിയിലേയ്ക്കാകർഷിച്ചു. ചികിത്സാവിധികളും പരിചര്യാവിധാനങ്ങളും വിഷയമായി, വരിവരിയായിക്കിടത്തിയിരിക്കുന്ന പീഡിതവർഗ്ഗത്തെ എളിയവൻ പ്രത്യേകം പര്യവേക്ഷണം ചെയ്തുതുടങ്ങി. സംസാരിപ്പാൻ കഴിയുന്നവരോടു നേരിട്ടും, അല്ലാത്തവരുടെ വൃത്താന്തം പരിചാരികമാരോടും അദ്ദേഹം ചോദിച്ചറിഞ്ഞു. അങ്ങനെ അററത്തു കിടന്നിരുന്ന ദീർഘപീവരകായനായ ഒരു പീഡിതൻ എളിയതിൻെറ ദൃഷ്ടിയെ ആശ്ചര്യകരമാംവണ്ണം ആകർഷിച്ചു! "എന്തു് ഇദ്ദേഹത്തിന്നു ഇതെങ്ങിനെ പററി? കഷ്ടം തന്നെ!" അങ്ങിനെ ഒരാൾ മാത്രമേ ആ വർഗ്ഗത്തിൽ എളിയതിന്നു പരിചിതനായിട്ടുണ്ടായിരുന്നുള്ളു. ആരാണതു്? —മററാരുമല്ല; നമ്മുടെ എളിയതിനെ അന്നു് അറസ്റ്റു ചെയ്ത ആ ഇൻസ്പെക്ടർ! അതെ; അദ്ദേഹം തന്നെ!

ആ ഇൻസ്പെക്ടറെക്ക് മറവുള്ളവരെക്കാൾ അധികമായി പരിക്ക് തട്ടിയിട്ടുണ്ടായിരുന്നു. ജഠരം, ഹൃദയം, മസ്തിഷ്കം എന്നീ സ്ഥാനങ്ങൾക്ക് വല്ലാത്ത ക്ഷോഭം തട്ടിയിരിക്കുന്നുവെന്നാണ് ഡോക്ടർ പറഞ്ഞത്. ആദ്യമേ തന്നെ ദേഹാലസ്യപ്പെട്ടിരുന്ന അദ്ദേഹം ഇപ്പോഴും ആ പാട്ടിൽ തന്നെ കിടക്കുകയാണ്. അദ്ദേഹത്തിൻെറ പരിചര്യയ്ക്കായി അന്നു രാത്രിയിൽ പോലും എളയത് ആസ്പത്രിയിൽ തന്നെ താമസിച്ചു.

---

## പത്തൊമ്പതാമദ്ധ്യായം.

### കോഴിയൊട്ടാ കറുത്തടി!

ഇൻസ്പെക്ടർ അവിടെ അങ്ങിനെ കിടക്കട്ടെ. ഇനി നമുക്ക് കോമത്തു പോയി കുട്ടൻനമ്പ്യാരുടെ ഇപ്പോഴത്തെ സ്ഥിതിഗതികളെ ഒന്നാരാഞ്ഞു നോക്കുക:

ആയുഷ്മതി മാധവിയെ 'ഉമാമഹേശ്വര'സന്നിധിയിൽവെച്ച് ഇടയ്ക്കിടെ കാണുവാനും, സംസാരിപ്പാനും സാധിക്കുന്നുണ്ടെന്നല്ലാതെ, ഒരു ഭർത്താവിൻെറ നിലയ്ക്ക് അവളുടെ വീട്ടിൽ കടന്നു ചെല്ലുവാനും മറ്റും, ഇന്നും നമ്പ്യാർക്ക് കുഞ്ചിയുടെ അനുമതി കിട്ടിക്കഴിഞ്ഞിട്ടില്ലെന്നതോ പോകട്ടെ: അത് ഇനിമേൽ, കിട്ടിയേക്കുമെന്നു പ്രത്യാശിപ്പാനുള്ള വഴിയൊന്നും കാണുന്നേയില്ല! എന്നാൽ, അന്ന്, ആ കളിസ്ഥലത്തുവെച്ച്, കുഞ്ചി കൈകമിട്ടുകൊണ്ട് കൈക്കലാക്കിയ ആ ആഭരണം അവളിൽനിന്നു തിരിയെ സമ്പാദിപ്പാനോ, അല്ലെങ്കിൽ— ആ 'തോന്നിയവാസം'കൊണ്ടു ഗർവിതയായിത്തീർന്നിട്ടുള്ള ആ ധൂർത്തയെ, എന്തെങ്കിലും പ്രതി

കാതുകൊണ്ടു് ഒരു പാഠം പഠിപ്പിച്ചുവിട്ടുവരാനോ, പ്രാണപ്രേയസിയായ മാധവിയെ തന്റെ ആധീന്യത്തിലെക്കു നയിച്ചു പരസ്യമായി ഭാൎയ്യയാക്കി വെച്ചുകൊണ്ടിരിപ്പാനോ ഇന്നുവരെ നമ്മുടെ കുട്ടൻനമ്പ്യാൎക്കു തരം കിട്ടിയിട്ടില്ല! അസ്ഥിക കിട്ടിയില്ലെങ്കിലും വേണ്ടില്ല, കണ്ടിച്ചു തക്കതായ ഒരു ശിക്ഷ കണ്ണനു കൊടുത്തു് മാധവിയെ സ്വാധീന്യത്തിൽക്കൊണ്ടുവരേണമെന്നു തന്നെ, ഒപ്പുനമ്പ്യാരാൽ അടിക്കടി അതാതു് ഉചിതോപദേശങ്ങളാൽ നിയന്ത്രിക്കപ്പെട്ടുകൊണ്ടുവന്നിട്ടും കുട്ടൻനമ്പ്യാർ ഇപ്പോഴും വിചാരിച്ചുവരുന്നു!

1922. മാൎച്ച് മാസം 25-ാം൹യും പുലൎന്നു. അന്നു രാവിലെ നമ്പ്യാരെ നാം ഒരു പുതിയ മനുഷ്യനായിട്ടാണു കാണുന്നതു്: അദ്ദേഹത്തിന്റെ സ്നാനഭോജനാദികളിലും, നടത്തത്തിലും കൂടി, അഗാധമായ ഏതോ ചിന്താഹ്രദത്തിൽ ആണ്ടുകിടക്കുന്ന മനസ്സിന്റെ അസ്വാതന്ത്ര്യജടിലമായ ഒരസ്വാസ്ഥ്യം അഭിവ്യക്തമായിക്കാണപ്പെടുന്നു! ഭയകരുണാസമ്മിശ്രമായും സ്ഥായിയായും മുഖത്തു സ്ഫുരിക്കുന്ന വ്യാകുലതയുടെ ഇടയിലൂടെ, കൎത്തവ്യനിശ്ചയത്തിന്റെ സന്തതിയായ ഒരു പ്രസന്നതയും, കൎക്കടകമാസത്തിലെ മഴക്കാറിന്നിടയിലൂടെ ഉണ്ടാകുന്ന മിന്നൽപ്പിണരെന്നപോലെ, കാദാചിൽക്കമായിക്കാണുമാറാകുന്നു!

കുട്ടൻനമ്പ്യാർ തന്റെ അനന്തരകൎത്തവ്യത്തെ രണ്ടു ഭാഗമായിത്തിരിച്ചിരിക്കുന്നു. അതിൽ ആദ്യഭാഗം, സ്വന്തം ആലോചനാശക്തികൊണ്ടു നിൎണ്ണയിക്കപ്പെട്ടിട്ടുള്ളതും, അനന്തരഭാഗം, ഉപദേഷ്ടാവായ കേശവനെളയതിന്റെ അഭിപ്രായങ്ങളെ മാത്രം അനുസരിക്കുന്നതുമാകുന്നു. എളയ

തിന്നു് ഒരെഴുത്തയയ്ക്കയാണു പ്രഥമകർത്തവ്യമെന്നു നമ്പ്യാരുടെ കാര്യപരിപാടിയിൽ തെളിഞ്ഞുകണ്ടു. എന്നാൽ നിന്ദിതമായ ഏളയതിനാൽ നിർണ്ണീതവ്യവസ്ഥമായ ഒരേതരം കർത്തവ്യവും, ഏളയതുമായി നേരിട്ടാലോചിച്ചു ഉദ്ധരിക്കേണ്ടതിനു ശേഷം പ്രയോഗദശയിൽ കൊണ്ടുവരേണ്ടതായിരുന്നു് അധികം നന്നായിരിക്കുക എന്ന ഔചിത്യബോധം നമ്പ്യാർക്കുണ്ടായിരുന്നതുകൊണ്ടും, ഇല്ലത്തിൽപ്പോയി ഏളയതിനെക്കണ്ടു മടങ്ങിവന്നു കാര്യങ്ങളെല്ലാം നിർവ്വഹിക്കുവാനുള്ള സമയമില്ലാതിരുന്നതുകൊണ്ടു മാത്രമാണ്, നമ്പ്യാർ സ്വയമേവ ചിലതു നിശ്ചയിച്ചപ്രകാരം ഏളയതിനു കത്തെഴുതുവാനും ഒരുങ്ങിയതു്. നമ്പ്യാരുടെ ആലോചനകളും തൽഫലങ്ങളും, ഇന്നത്തെ ഒരൊറ്റദിവസംകൊണ്ട് ഉണ്ടായതും ഉണ്ടാവാനിരിക്കുന്നതുമാണ്: അവ ഇന്നു തന്നെ നിർവ്വഹിക്കപ്പെടുകയും വേണം; നമ്പ്യാർ കത്തെഴുതുവാനിരുന്നു.

സമയവും തിയ്യതിയും കുറിച്ച് 'ശ്രീ' എന്നു വരമ്പാട്ടി. പിന്നെ ഒരക്ഷരം പോലും ഉപയോഗിക്കാനായില്ല. ഭാവങ്ങളുടെ ചുരുളുകൾ പൊട്ടിച്ചു കടിച്ചു തെല്ലിട്ടു മേശമേലിട്ടുകൊണ്ടും, ചിലപ്പോൾ ഓരോ കാലാട്ടിക്കൊണ്ടും, അങ്ങിനെ കുറേ നേരം ഇരുന്നു. ഒന്നുരണ്ടു മണിക്കൂർ നേരത്തെ ഗാഢാലോചനയുടെ ഫലമായി ഏതാനും ചെറുവാക്യങ്ങൾ ആ എഴുത്തുകടലാസ്സിൽപ്പതിഞ്ഞു. കോർത്തു കെട്ടിയ കൈപ്പടങ്ങൾകൊണ്ടു പിൻകഴുത്തു താങ്ങി ചാരുകസാലയിൽ മലർന്നു കിടന്നു് ഏട്ടുപത്തു മിനിട്ടു നേരം വിശ്രമമനുഭവിച്ചു. അനന്തരം, ആ കത്ത് ലക്കോട്ടിലാക്കിപ്പുറമെ വെച്ച് തപാലിലിടുവാൻ ഒരു ഭൃത്യന്റെ കൈയിൽ കൊടുത്തയയ്ക്കുകയും ചെയ്തു.

പ്രകടതരമുയർന്ന താപമാറി-
സ്സുഖലതമൊട്ടു സമാശ്വസിച്ചുതാനായ്;
പകലിനെ മറവിങ്കലൊളിച്ചുവയ്പ്പാൻ
മികവൊഴുമന്തിമസന്ധ്യ വന്നടുത്തു.

കുട്ടൻനമ്പ്യാർ, ഏതോ ചില സന്താപങ്ങളാൽ സംക്ഷുബ്ധിത ഹൃദയനായിട്ടുംകൊണ്ടു സംഭരിച്ചിട്ടുള്ള സംവിധാനങ്ങളെ സ്സഫലീകരിപ്പാൻ ഈ സായംസന്ധ്യയിൽ സന്നദ്ധനായി; ചിരകാലജാജ്വല്യമാനമായ അമർഷാനലന്റെ പ്രതികാരവിധാനത്താൽ പ്രതിശാന്തി വരുത്തുവാനായി പ്രതീക്ഷിച്ചിരുന്ന ആ അമാവാസ്യനിശാകാലത്തെ അഭിമുഖീകരിച്ച് അദ്ദേഹം നട കൊണ്ടു.

രാവൊരു മുഗ്ദ്ധഭ്രാന്തൻ പോലെ പാഞ്ഞെത്തിയട-
ച്ചേർ വാരിയെറികയായ് ദിങ്മുഖത്തിലെല്ലാം;
ഇത്തിരിയിടകൊണ്ടു കൽക്കരിക്കുമ്പാരത്തി-
ന്നൊത്ത മാതിരിയിലായ് ബ്രഹ്മാണ്ഡപ്പുരംഭാണ്ഡം;
നാലു ഭാഗത്തും ചാഞ്ഞിറങ്ങിക്കരിമ്പാറ
പോലവേ കിടക്കുന്ന വാനിടം വിശങ്കടം!
താരകളങ്ങിങ്ങതികൽക്കാണപ്പെട്ടു:
പാറമേലെച്ചിന്നിയോ വീണ കക്കകൾ പോലെ!

കുട്ടൻനമ്പ്യാർ, ആ അന്ധകാരപ്പരപ്പിൽ അങ്ങുമിങ്ങും അന്തകകാഴ്ചപ്പക്ഷികളെന്ന പോലെ ഉലഞ്ഞു നടക്കുന്നു. നമ്പ്യാരുടെ ഈ ഒരുമ്പാട്, കുഞ്ചിയോടു പകരം ചോദിപ്പാനുള്ളതാണെന്ന് ഇനി വിളിച്ചുപറയേണ്ടതായിട്ടില്ലല്ലൊ. ഈ പകവീട്ടലിനുള്ള സന്നദ്ധസൌകര്യം ഇന്നമാത്രമാണ് ദൈവവശാൽ — അഥവാ, ദുർദ്ദൈവവ

ശേൽ! — കരഗതമായതു്; കച്ചേരിവീട്ടിൽ ഗോപാലമേനവൻെറ ഭാസാന്നിധ്യം, മനസ്സിൽ ആനന്ദം ഒരു കഥകളി—ഭ്രാന്തന്മാരാണു് ആ സൌകര്യത്തെ സമ്പാദിച്ചുകൊടുത്തതും.

രാത്രിയിൽ നമ്പ്യാർ ഓരോ ചെറുവീടുകളുടെ പടിക്കലും വേലിക്കലും ചെന്നു്, 'രാമാ,—കോമാ,—ശങ്കരാ,—നാരായണാ,—' എന്നും മററും പലരെയും വിളിക്കയും, ആഗതരായ അവരോടെല്ലാം ഏററവും ഗൌരവഭാവത്തിൽ എന്തോ ചിലതൊക്കെ മന്ത്രിക്കയും ചെയ്യുന്നു. നമ്പ്യാരുടെ ഈ വിളിയും തെളിയും, ആ രാത്രിയുടെ നിശ്ശബ്ദതയെ നിഹനിപ്പാൻ സമർത്ഥമായില്ല; അതിനുള്ള സംഭവങ്ങൾ വേറെ മൂന്നെണ്ണമായിരുന്നു: ഒന്നാമതു്, കഥകളിയുടെ വാദ്യഘോഷം; രണ്ടാമതു്, പുഞ്ചയ്ക്കു കാവൽ കിടക്കുന്ന കൃഷിക്കാരുടെ നീണ്ടുനിവർന്ന പാട്ടു്, 'നാരായണനൊരു ആൽപോലെ നിദ്രതൻവക്ത്രത്തിലിട്ടിരിക്കു'ന്നതു്.

എന്തിനെ, യാരെ, ക്കെട്ടിപ്പുണരുവാൻ? — 'കുത്തിച്ചുട
കൊ'ന്നിടട്ടെടി'ക്കല്ലിട്ടു'നതു കാലൻകോഴി!

ഇതു മൂന്നാമത്തും!

നേരം ഒട്ടു പാതിരയോടടുത്തു; കാലൻകോഴി കരഞ്ഞു 'കല്പന' നിർത്തി; കാവൽക്കാരും പാട്ടു നിർത്തി നിദ്രയിലെത്തിക്കഴിഞ്ഞു: കുട്ടൻനമ്പ്യാർ നാലഞ്ചു് അനുചരന്മാരോടുകൂടി കച്ചേരിവീട്ടിൻെറ പരിസരത്തിലുമെത്തി.

വളരെ വളരെക്കാലം മുമ്പു വിട്ടു പോന്നിട്ടുള്ള കച്ചേരിവീട്ടിൻെറ പടിക്കലെത്തുമ്പോൾ, പ്രതികാരപ്രവൃത്തിക്കായ കോപം നിമിത്തമോ സ്ത്രീദ്രോഹകരണത്തിലുള്ള ആശങ്കയാലോ വിറകൊള്ളുന്ന കാലുകളെ നമ്പ്യാർ

എടുത്തുവെച്ചു; അനുചരന്മാരും ഒപ്പം കടന്നു. കോലായിൽകയറിനിന്നു നമ്പ്യാർ, "മാധവി, മാധവി," എന്നു്, വാതില്ക്കൽ മുട്ടികൊണ്ടു പലുകെ വിളിച്ചു; മയങ്ങികിടന്നിരുന്ന മാധവി ഞെട്ടിപ്പിടഞ്ഞെഴുനേററു കതകു തുറന്നു.

"എവിടെ?; തള്ളയെവിടെ?" എന്നു, പരുഷസ്വരത്തിലുള്ള പ്രശ്നത്തിന്റെ പരിസമാപ്തിക്കു മുമ്പായി, പുറത്തുനിന്നു വിളിക്കുന്നതു് ഇന്ന ആളാണെന്നറിഞ്ഞതിനാൽ, കവാടോൽഘാടനത്തെ പ്രതിഷേധിപ്പാനായി കല്യാണി പിറകെ എത്തി. 'ആരാതു്?' എന്നു് അവൾ ആവേശത്തോടെ ചോദിച്ചതിന്നു്, തനിക്കു വിധേയയായിരിക്കയാണു നല്ലതെന്നു വിശദമാക്കുന്ന സ്വരത്തിലുള്ള ഒരു ഹുങ്കാരമായിരുന്നു ഉത്തരം. കഞ്ചിയുടെ നമ്പ്യാർക്കു വിധേയയായിരിക്കുന്നു! അവൾ ഇങ്ങിനെ ഗർജ്ജിച്ചു:—"തന്നോടു് ഇവിടെ വരരുതെന്നു് ഞാൻ പറഞ്ഞിട്ടില്ലേ? എന്തിനാ-ാ-ാ ഇപ്പൊ വന്നിരിക്കുന്നതു്?" കോപംകൊണ്ടു കലികൊണ്ട കുട്ടൻനമ്പ്യാർ, 'ഇതിനാണെടീ!' എന്നും പറഞ്ഞു തന്റെ ദീർഘപീവരമായ ദക്ഷിണബാഹുദണ്ഡം ഉലച്ചു് ആ ധൂർത്തയുടെ ചെകിട്ടത്തു് ഒന്നു പൊട്ടിച്ചു! അവൾ നിലത്തു പതിച്ചു!

ഇതു കണ്ടപ്പോൾ മാധവി അറിയാതെ 'അയ്യോ!'-വിളിച്ചുപോയി! "മിണ്ടരുതു്!; പോരു!" എന്നു്, മാധവിയുടെ കൈയും പിടിച്ചുകൊണ്ടു പുറത്തു കടന്നു നമ്പ്യാർ നടന്നുതുടങ്ങി. അനുയായികളാകട്ടെ, അകത്തെല്ലാം കടന്നു: അനന്തരകർത്തവ്യത്തിന്നു നമ്പ്യാരുടെ ആജ്ഞയെന്നല്ല, ആംഗ്യംപോലും അപ്പോൾ അവർക്കു അപേക്ഷിതമായിരുന്നില്ല!

മാധവി— എങ്ങട്ടാണ്? അമ്മയെ അവർ.....

നമ്പ്യാർ— അവരൊന്നും ചെയ്യില്ല; പേടിയ്ക്കണ്ട! എന്റെ കൂടെപ്പോരുന്നോളൂ. അല്ലെങ്കിൽ,—

നമ്പ്യാർ മാധവിയുടെ കൈ വിടാതെ തന്നെ ആ കൂരിരുട്ടിലൂടെ മുന്നോട്ടു നടന്നു. അവളുടെ, ഹൃദയം ദ്രുതഗതിയിൽ ഇടിച്ചിരുന്നു; വയർ വല്ലാതെ പതച്ചിരുന്നു; കാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നു! എന്നാൽ, നമ്പ്യാരുടെ അപ്പോഴത്തെ മനഃസ്ഥിതി, അദ്ദേഹത്തിനു തന്റെ പ്രിയതമയുടെ ആ അവസ്ഥാന്തരങ്ങളൊന്നും അറിവാനവകാശമുണ്ടാക്കിയില്ല! നമ്പ്യാരുടെ ഉദ്ദേശ്യമെന്തെന്നു ചോദിപ്പാൻ മാധവിയ്ക്കു ധൈര്യവുമുണ്ടായില്ല. അദ്ദേഹത്തിന്റെ മുഖത്തു പ്രസ്പഷ്ടമായിരുന്ന, പൈശാചികവും ഭയങ്കരവുമായ ക്ഷോഭം കാണുവാൻ കഴിയാതിരുന്നതും അവളുടെ സുകൃതം! ഭർത്താവിനെ അനുഗമിയ്ക്കയല്ലാതെ അപ്പോൾ മററു ശരണമൊന്നുമില്ലെന്നു മാത്രം ആ പതിവ്രതാരത്നം അറിഞ്ഞു. 'ഉമാമഹേശ്വര'ന്റെ മുന്നിലെത്തിയപ്പോൾ, അവൾ തന്റെ വലങ്കൈ മാറിൽ വെച്ചുകൊണ്ട്, "എന്റെ ഈശ്വരാ! ......" എന്ന് ഇടനെഞ്ഞു പൊട്ടിക്കൊണ്ട് എന്തോ പ്രാർത്ഥിച്ചു!

കല്ലേരിവീട്ടിന്റെയും കോമുള്ളുവീട്ടിന്റെയും അകലം കല്പിച്ചു് അര നാഴിക മാത്രമാകുന്നു. പത്തുപതിനെട്ടു നിമിഷത്തിന്നുള്ളിൽ നമ്പ്യാർ മാധവിയെ, ശാരീരമായിട്ടില്ലെങ്കിലും മാനസികമായിട്ടു പിടിച്ചിഴച്ചു തന്റെ മാളികയിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. ഇങ്ങിനെ മാധവിയുടെ ഭർത്തൃ 'ഗൃഹപ്രവേശം', അർദ്ധരാത്രത്തിൽ ആരുമൊന്നുമറിയാതെ ഭർത്താവിനാൽ നിർവ്വർത്തിതമായി.

കോഴത്തുവീട്ടിനെപ്പററിയ ചുരുങ്ങിയ ഒരു വിവരണം ഇവിടെ ആവശ്യകമായിരിക്കുന്നു: വടക്കെഭാഗത്തുള്ള, തെക്കിനിപ്പുറമ്പിയും നാലുകെട്ടും മററുമാണു കോഴത്തുവീട്ടിലെ പ്രധാനഭവനം. മാളിക എന്നു പറയപ്പെടുന്നതാകട്ടെ, നടുക്കുള്ള ഒരു നടപ്പുരയാൽ സംയോജിപ്പിക്കപ്പെട്ട് പടിഞ്ഞാറും കിഴക്കുമായി ഒരേ ആകൃതിയിലും ഒരേ വലിപ്പത്തിലും നില്ക്കുന്ന രണ്ടു രമ്യഹർമ്മ്യങ്ങളാകുന്നു. ഇതിൽ പടിഞ്ഞാറേതു സ്ത്രീകളുടെയും കിഴക്കേതു പുരുഷന്മാരുടെയും ഉപയോഗത്തിനുള്ളതാണ്. കിഴക്കേ മാളികയുടെ മുകളിൽ ഒരു കിടപ്പുമുറിയും ഒരു തളവുമാണുള്ളത്. ഇതാണു കുട്ടൻനമ്പ്യാരുടെ ആവാസസ്ഥാനം. അതിന്റെ ചുവട്ടിലുള്ള രണ്ടു മുറികളിൽ ഒന്നു രാമൻനമ്പ്യാർ ഉപയോഗിക്കുന്നതും, മറേറതു് പണക്കച്ചവടത്തിന്റെ ആപ്പീസ്സും ആകുന്നു.

രാമൻനമ്പ്യാർ കിടക്കുന്ന മുറിയുടെ മുന്നിലായി ഒരു ബെഞ്ചിന്മേൽ, അദ്ദേഹത്തിന്റെ പരിചാരകനായ വൃദ്ധഭൃത്യൻ കിടന്നു കൂർക്കം വലിക്കുന്നു. കുട്ടൻനമ്പ്യാരും മാധവിയും, ശബ്ദമുണ്ടാകാതിരിപ്പാൻവേണ്ടി, കാൽ വെക്കുമ്പോഴും അത്യന്തമായി ഉറന്നൂന്നാതെ നടന്നു കോണി കയറി മുകളിലെത്തി. നമ്പ്യാർ തന്റെ കിടപ്പുമുറി തുറന്നു പ്രാണനാഥയേയും അതിൽ പ്രവേശിപ്പിച്ച് അകത്തുനിന്നു വാതിൽ തഴുതിട്ടു. എന്നിട്ട് വരാന്തയിലെക്കുള്ള ജനാല —അതു് അഴിയില്ലാത്തതാണ്;—തുറന്നു് അതിന്റെ പടിയിൽ കയറി, ഒരു പാവയെപ്പോലെയെങ്കിലും, ചെവി വട്ടം പിടിച്ചുകൊണ്ട് അദ്ദേഹം അവിടെ ഇരിക്കുന്നു. ഭയം കൊണ്ടു സ്തബ്ധയായ മാധവിയും അദ്ദേഹത്തിന്റെ പിന്നിൽ

അങ്ങിനെ അവശയായി നില്ക്കുന്നു. ആ മുറിയിലും അവർ അന്ധകാരത്തിൽത്തന്നെയാണ്.

കുറെയങ്ങിനെ കഴിഞ്ഞതുപ്പുറം, വല്ലതുമൊന്നറിയണമല്ലോ എന്നു വെച്ച് എന്തോ ചോദിപ്പാൻ മുതിൎന്ന മാധവിയുടെ മുഖത്തുനിന്ന് ഒരു വാക്കു കഷ്ടിച്ചു പുറത്തു വന്നപ്പോഴേക്കു നമ്പ്യാർ ഗൌരവത്തിൽ 'ശ്......ശ്' എന്ന്, നിശ്ശബ്ദമുദ്ര വാചികമായണിയിച്ചു. ആ സാധ്വി വീണ്ടും വ്യസനാക്രാന്തയായി!

പടിക്കൽനിന്നു ചൂളകുത്തുന്ന ഒരു ശബ്ദം കേട്ട നമ്പ്യാർ, വേടന്റെ കുഴലൂത്തു കേട്ട മാനിനെപ്പോലെ, വരാന്തയിലേക്കു കുതിച്ചു ചാടി. മാധവിയും ഒപ്പം കടന്നു കൈക്കു പിടിച്ച്, "എവിടേക്കാ?—എന്തിനാ?" എന്ന്, തൊണ്ട ഇടറിക്കൊണ്ട് ഇട മുറിയാതെ ചോദിച്ചു.

നമ്പ്യാർ—നില്ക്കു; എളയതാണെന്നു തോന്നുന്നു; ഇപ്പോൾ വരാം.

എന്നു ദ്രുതഗതിയിൽപ്പറഞ്ഞ്, മാധവിയെ അവിടെ തനിയെ നിൎത്തി പടിക്കലേക്കു നട കൊണ്ടു. എന്നാൽ, ആ ചൂളകൊണ്ടു നമ്പ്യാരെ വിളിച്ചതു് അദ്ദേഹത്തിന്റെ അനുയായികളിൽ ഒരുവനായ 'ശേകര'നും, അവൻ കൊണ്ടു വന്നിരുന്ന പുതിയ വൎത്തമാനം, "ആ ജൊറുതിന്റെ കഥ തീൎന്നുപോയി, യെജമാൻനേ!" എന്നതുമായിരുന്നു! നമ്പ്യാർ വ്യാകുലനായുംകൊണ്ടു ചോദിച്ചു:— "എന്തെടാ, നിങ്ങടെ കാട്ടിയതു്?! ———— നീ നേരോ പറയുന്നതു്?!" "നേരു തേ!—" എന്ന് അവൻ ഉറപ്പിച്ചു പറഞ്ഞു. മദ്യത്തിന്റെ ലഹരി ലേശം പോലുമില്ലാതെ അവൻ സമൎപ്പിച്ച ആ റിപ്പോർട്ട്, നമ്പ്യാൎക്കു വിശ്വാസ്യം തന്നെയായിരുന്നു!

അദ്ദേഹം അമ്പരന്നുപോയി! അഹോ, കഷ്ടം! കുഞ്ചിക്കു കിട്ടിയ ശിക്ഷ കുറെക്കടന്നുപോയി!! നമ്പ്യാർ, "നീ പോയ്ക്കോ!—— എല്ലാം നാളെ സെൻട്രൽ ജെയിലിലെയ്ക്കു"!!" എന്നു മാത്രം കല്പിച്ചു മാളികയിലെയ്ക്കു തിരിച്ചോടി!

മനുഷ്യർ ചെയ്യുന്ന പ്രവൃത്തികളുടെ ഫലം വിചാരസീമയുടെ പരിമിതിയിൽ ഒതുങ്ങിവരുന്നില്ല! നമ്പ്യാരുടെ പ്രവൃത്തി ഈ പ്രകാരത്തിൽ പരിണമിക്കുമെന്ന് അദ്ദേഹം വിചാരിച്ചിരുന്നോ! ഏതാനും മണിക്കൂറിനുള്ളിൽ നേരം പ്രകാശമാകും. പിന്നത്തെ അവസ്ഥ എന്താണ്! സമൃദ്ധവും പ്രസിദ്ധവുമായ കോമത്തുതറവാട്ടിലെ ഒരംഗം,— നാട്ടുകാർക്കും വീട്ടുകാർക്കും കണ്ണിലുണ്ണിയായ ഒരു ദേഹം,— വൃദ്ധയായ കുഞ്ഞുകുട്ടിയമ്മയ്ക്കു ആകപ്പാടെയുള്ള ഒരു പുത്രൻ—ഇതാ, കൊലക്കുറ്റത്തിന്ന് ഒരു പ്രേരകപാത്രമായി പരിണമിക്കുന്നു!———— പ്രേരകപാത്രം മാത്രമോ?—അതിലും കവിഞ്ഞു്, താൻ തന്നെയാണ് ഈ കഠിനകൃത്യം ചെയ്തതെന്നു വരുത്തുവാനും പ്രയാസമുണ്ടോ! നമ്പ്യാരുടെ ആലോചന അത്രവരെ നീണ്ടു! ഹാ, കഷ്ടം! മനുഷ്യന്റെ അവസ്ഥാപരിണാമം അന്യാദൃശവും അത്ഭുതാവഹവും തന്നെ!

ശങ്കരന്റെ അനാലോചനജല്പിതത്തിൽനിന്നു കട്ടൻനമ്പ്യാർക്കുണ്ടായ വികാരപരമ്പരകൾ വാചാമഗോചരങ്ങളെന്നേ പറയേണ്ടു. അപ്പോഴും മാധവിക്കു നമ്പ്യാരുടെ സ്നേഹം കണ്ടറിവാൻ കഴിയാതിരുന്നതു് സുകൃതമോ, ദുഷ്കൃതമോ; എന്തോ? ആ അവസ്ഥാന്തരത്തിൽപ്പോലും അദ്ദേഹം, പലമാതിരി പശ്ചാലോചനകളുമായി വലഞ്ഞു നിമിഷം കഴിച്ചുകൂട്ടി; ഒന്നിലും ഒരു പിടുത്തം കിട്ടിയില്ല;

ഒടുവിൽ, എന്തുദ്ദേശിച്ചോ?—'വത്സ!' എന്നു മാത്രം പറഞ്ഞു പിന്നെയും തന്റെ പ്രാണനായികയെ ഹസ്തത്താൽ ഗ്രഹിച്ച്, ആ വിചാരവിഹ്വലൻ, ആ ചിന്താജഡൻ, ആ കർത്തവ്യവിമൂഢൻ, മാളികയിൽനിന്നിറങ്ങി കോമത്തെപ്പടിയും കടന്ന്, തമസ്സിനാൽ ആച്ഛാദിതനായും അനിർദ്ദിഷ്ടസങ്കേതനായും മുന്നോട്ട് നടന്നു!

സാധ്വിയാണ വല്ലാത്ത കഷ്ടത്തിലായത്: അവൾക്കു നമ്പ്യാരെ, അനുഗമിപ്പാൻ മനസ്സില്ല; അനുഗമിക്കാതിരിപ്പാൻ നിവൃത്തിയുമില്ല! കേവലം ഒരു ജീവച്ഛവമെന്നപോലെ നടക്കുന്ന ആ സാധ്വി, തന്റെ സംശയങ്ങളെ പിന്നെയും ഓരോ ഏകപദപ്രശ്നങ്ങളാൽ വെളിവാക്കിത്തുടങ്ങി. എന്നാൽ, കുട്ടൻനമ്പ്യാർ ആ പ്രശ്നങ്ങളെ, ഉപരോധിച്ചതുമില്ല; ഉത്തരിച്ചതുമില്ല!

അവർ കോമത്തുവീട്ടിൽനിന്നു രണ്ടു വിളിപ്പാടു ദൂരത്തായി. തൊട്ടാവാടി നിറഞ്ഞു തരിശായിക്കിടക്കുന്ന ഒരു വെളിമ്പറമ്പിലെ ഒററയടിപ്പാതയിലൂടെ അവർ നടന്നുതുടങ്ങി. ആ പറമ്പിന്റെ തെക്കുഭാഗം, കോമത്തെ വക വലിയ ഒരു തോട്ടമാണ്. അതിലെ കാവൽക്കാരനായ പുലയനെ വിളിച്ച്, രണ്ട് ഇളന്നീർ ഇട്ടു കൊണ്ടുവരുവാൻ നമ്മുടെ നമ്പ്യാർ കല്പിച്ചു.

ആ പുലയൻ, പകുതി ചെത്തിയ ഇളന്നീർ രണ്ടും കത്തിയോടുകൂടി വേലിയ്ക്കിപ്പുറത്തു വെച്ചുകൊടുത്തു. കത്തി രാവിലെത്തരാമെന്നു പറഞ്ഞ് അവനോടു പൊയ്ക്കൊള്ളുവാനാജ്ഞാപിച്ചു നമ്പ്യാർ ആ ഇളന്നീരെടുത്തു കുത്തി തുറന്നു കുടിച്ചുതുടങ്ങി. അതിലെ വെള്ളം മുഴുവനും, ആ സന്തപ്തനായ ഒരുവന്റെ വിഷമമായ ശ്വാസോച്ഛ്വാസ

ശബ്ദത്തെ അനുകരിച്ചുകൊണ്ട്, വരണ്ടുണങ്ങിയ നമ്പ്യാരുടെ വായിൽ വീണു. മാധവിയോടു ചോദിച്ചപ്പോൾ അവൾക്കാവശ്യമില്ലെന്നു പറകയാൽ, മറ്റെ ഇളനീരും താൻ തന്നെ കുടിച്ചു.

പിന്നെയും അവർ നടന്നുതുടങ്ങി. അന്നു ദിവസം അതുവരെച്ചെയ്തിട്ടുള്ളതോളം പ്രവൃത്തികളെയും, വന്നവയും വരാനിരിക്കുന്നവയുമായ അവയുടെ ഫലങ്ങളെയും തന്റെ കോമളത്തു കുട്ടൻനമ്പ്യാർ ആ സമയത്ത് ഒന്നായി ഓർക്കുകയും, അതോടുകൂടി, പശ്ചാത്താപവും ഭവിഷ്യദ്ഭീതിയും നിരവധികമായ നിർവേദവും തിക്കിത്തിരക്കി നമ്പ്യാരുടെ ദുർബ്ബലഹൃദയത്തെ ക്ഷോഭിപ്പിച്ച് കലുഷീകരിക്കുകയും ചെയ്തു! ആ സാധു, നൈരാശ്യത്തിന്റെ പരമകാഷ്ഠയിൽ എത്തി, സ്വജീവിതത്തെ താനേ ധ്വംസനം ചെയ്വാൻ തീർച്ചപ്പെടുത്തി! ആ വിവേകജഡൻ, തന്റെ അഭാവത്തിൽ പ്രേയസിയുടെ സദ്ഭാവം —— അതായത്, താൻ മരിച്ചിട്ടു പിന്നെയും ഭാര്യ ഭൂമിയിൽ ജീവിച്ചിരിക്കുന്നത് —— തനിക്കു ദുസ്സഹമായിത്തോന്നുകയാലോ മറ്റോ മനുഷ്യത്വത്തിൽനിന്നകന്ന്, ഭയങ്കരമാംവണ്ണം, നിർദ്ദയമായി, ഇങ്ങിനെ മുരണ്ടു:—— "മാധവി, നിനക്കു മരിക്കുവാനിഷ്ടമുണ്ടോ?" ഹാ! നിഷ്കളങ്കഹൃദയയും നിരപരാധയുമായ ആ സാധ്വി ഇതിന്നുത്തരം പറയും!!

കയൽമിഴിയുടെ കണ്ണിരുട്ടടഞ്ഞു;
മയമിയലും മനമുരുകും മയങ്ങി!

ദീപാരം:

ചടുലചപല, മൊരുന്നതാചലത്തിൻ-
കൊടുമുടിയന്റെ മുനമ്പിൽനിന്നു താഴെ,—

പടുകുഴിയിൽ വീഴാൻതുടങ്ങിടുമ്പോഴം-
പ്പെട്ടമൊരവസ്ഥയിലായിതാക്കുമാരി!

അവൾ അവിടെ ഇരുന്നുപോയി! നമ്പ്യാർ അവളെ പ്പിടിച്ചുവലിച്ചെഴുന്നേല്പിച്ചു, വലത്തെക്കൈയിൽ വാൾക്കത്തിയുമായി, ഒരു ചെന്നായെപ്പോലെ നിലക്കൊണ്ടു! മാധവി, അങ്ങിനെതന്നെ നിന്നു വിറക്കൊണ്ടു! അവിവേകിയായ ആ ആതതായി, അതിരില്ലാത്ത പ്രണയത്തിൻെറ അനാശാസ്യവും അമര്യോളവും അതികഷ്ടവുമായ അവസ്ഥാന്തരത്തിന്നധീനനായി, ആ സാധ്വിയുടെ വയററിൽക്കിടക്കുന്ന കുട്ടിയെപ്പോലും ഓക്കാതെ, യുവതിയും സുകുമാരഗാത്രിയും പ്രഥമഗർഭിണിയുമായ ആ മാധവിയുടെ കണ്ണത്തെ ലക്ഷ്യമാക്കിക്കൊണ്ടു വാൾക്കത്തിയെ,——ശാന്തം പാപം! ശാന്തം പാപം!!

അവൾ, ഇടിവെട്ടേററ ഇളംവള്ളി പോലെ, നിരാശ്രയയായി നിലത്തു പതിച്ചു! ഹാ, ധിക്, കഷ്ടം!

ഇളമിൻകുഞ്ഞിനു മൃഗമെലത്ര വേണം!!

---

## ഇരുപതാമദ്ധ്യായം.

ഈ അദ്ധ്യായത്തിലെ സംഭവങ്ങളുടെ കാലത്തെയും തിയ്യതികൊണ്ടു തന്നെ കുറിപ്പെടുത്തിക്കളയാം: 1922 മാച്ച് മാസം 27-നു!

അന്നു നമ്മുടെ കാത്ത്യായനിക്കുട്ടിയ്ക്കു തപാലിൽ ഒരെഴുത്തു കിട്ടുന്നു. മേൽവിലാസത്തിൻെറ കൈപ്പട കണ്ടപ്പോൾതന്നെ, ആ എഴുത്തയച്ച ആളെ അവൾക്കു മന

സ്സിലായിരിക്കണം: വടികൊണ്ടടി കൊണ്ട സർപ്പമെന്ന പോലെ, അതാ, ക്രോധാവേശം അവളുടെ ഹൃദയ ഗഹ്വരത്തിൽനിന്നുദ്ഗമിക്കുന്നു!—— അവർ, അതാ, ആ എഴുത്തിനെ ആസക്തിയോടെ ചുംബിക്കുന്നു; ആ നിർജ്ജീവനേത്രങ്ങളിൽ വെള്ളം നിറച്ചുകൊണ്ട് അതു തുറന്നു നോക്കുന്നു; അതിലെ അക്ഷരങ്ങളെ സന്തപ്തനിശ്വാസ വായുവിനാൽ മലിനമാക്കിത്തീർക്കുകയും ചെയ്യുന്നു! ബാഷ്പനിരുദ്ധകണ്ഠിയായ ആ പ്രേമവിവശ, തന്റെ ക്ഷാമക്ഷാമങ്ങളായ കപോലങ്ങളിലൂടെ കണ്ണുനീരൊഴുക്കിക്കൊണ്ട് ആ എഴുത്ത് ഒട്ടൊന്നു വായിച്ചുതുടങ്ങുന്നു. അതിലെ പ്രതിപാദ്യം അവർക്കു മനസ്സിലായി. ആ അവസരത്തിൽ, അവളുടെ വിളറിയ മുഖം, 'സിനിമ'യിൽ കാണാ 'സീനും' അവസാനിക്കുമ്പോൾ ഒന്നിച്ചു പുനഃപ്രകാശിക്കുന്ന വൈദ്യുതദീപങ്ങളാൽ ആ കളിസ്ഥലത്ത് എന്തൊന്തരം പ്രഭയുള്ളതാകുമോ, താദൃശമായ ഒരു സാധാരണത്വലാഭത്തിന് ആധാരമായി! ആകസ്മികവും അപാരവുമായ ആനന്ദാനുഭവം നിമിത്തം ഹൃദയം തുടിച്ചുപോകുമോ എന്ന് അവർ ശങ്കിച്ചുപോയി!!

ഉള്ളിൽ കയറിയ വിവിധവികാരങ്ങളെപ്പിടിച്ചൊതുക്കിക്കൊണ്ട് അവർ ആ എഴുത്തു പിന്നെയും മനസ്സിരുത്തി വായിച്ചു; സംഗതികളെല്ലാം വ്യക്തമായി ഗ്രഹിച്ചു: ഹാ, ഹാ! പ്രപഞ്ചരഹസ്യങ്ങൾ അപ്രമേയങ്ങളത്രെ! വിധിവിലാസങ്ങൾ അവിചാരണീയങ്ങൾ തന്നെ! സ്നേഹത്തിന്റെ പരിണാമഗതികൾ അനന്തമയങ്ങളുമാകുന്നു! വിധിയാലോ, ആശയാലോ, അഥവാ — പഴയ ആ സ്നേഹത്താലോ പ്രേരിതനായിട്ട്, —— അല്ലെങ്കിൽ, മൂന്നാ

ലും എന്നു തന്നെ പറയാം: ആപദ്ഘട്ടങ്ങളിൽ, മനുഷ്യരുടെ മനസ്സിൽ ഒളിഞ്ഞുകിടക്കുന്ന സ്നേഹം പ്രകടമായി പ്രകാശിക്കുന്നു; അപ്പോൾ ചില പുതിയ ആശകൾ അങ്കുരിക്കുന്നു; അതിന്നനുഗുണമാംവണ്ണം വിധിപ്രേരണകളും സംഭവിച്ചുപോകുന്നു! ____ ആ സാധു ഇപ്പോഴിതാ, വളരെക്കാലം കഴിഞ്ഞിട്ട് കാത്ത്യായനിക്കുട്ടിയ്ക്ക് ഒരു കത്തെഴുതി അയച്ചിരിക്കുന്നു! എന്തിന്?—അവളെ അന്നു രാത്രി പാമ്പിൻകാവിലൊന്നു കാണണം! അതേ; ആ കത്തുകൊണ്ട് ആവശ്യപ്പെടുന്നത് അതു മാത്രമാണ്.

കത്തു വായിച്ചു നോക്കി കത്തിച്ചു കളയണമെന്ന് അതിൽ എഴുതിയിരുന്നുവെങ്കിലും, അവൾ അതിനെ, അമിതമായി സ്നേഹിച്ചോ ബഹുമാനിച്ചോ, ഒരു പുസ്തകത്തിനുള്ളിൽ വെച്ച് ആ പുസ്തകത്തെ പെട്ടിക്കുടിയിൽ നിക്ഷേപിച്ചുകളക മാത്രമേ തൽക്കാലം ചെയ്തുള്ളു!

എഴുത്തിൽ നിർദ്ദേശിച്ചിരുന്ന പതിനൊന്നു മണി, അന്നു കാത്ത്യായനിക്കുട്ടിയെസ്സംബന്ധിച്ചേടത്തോളം കുറച്ചു നേരത്തെ തന്നെ വന്നു; അവൾ ആ സമയത്തിന് എത്രയോ മുമ്പു തന്നെ പാമ്പിൻകാവിൽ ഹാജർകൊടുത്തു. ഭിക്ഷുവേഷധാരിയായ മറ്റൊരാളും നിശ്ചിതസമയത്തു ഹാജരായി.——

“കാത്ത്യായനിക്കുട്ടി, എന്റെ തങ്കം, ഇത്രയും കാലം ഞാൻ നിന്നെ വിട്ടുപിരിഞ്ഞിരുന്നതിൽ എന്നില്ലു മാപ്പു തരണേ!” എന്ന് ആ ഭിക്ഷു ആർദ്രനായി ക്ഷമാപണത്തെ പ്രത്യക്ഷപ്പെടുത്തി.

കാത്ത്യായനിക്കുട്ടി— എന്തേ അങ്ങിനെ തോന്നാൻ?

ഭിക്ഷു— അതൊക്കെ വലിയൊരു കഥയാണ്! കഴിഞ്ഞ

എതെല്ലാം പോകട്ടെ! ഞാൻ എതെല്ലാം പ്രകാരത്തിലുള്ള ബുദ്ധിമുട്ടുകളാണനുഭവിച്ചതെന്നും, എത്ര വലിയ ആപത്തിലാണ ചെന്നു ചാടിയിരിക്കുന്നതെന്നും മററും പറയാൻ തുടങ്ങുന്നതായാൽ അതുകൊണ്ടു തന്നെ നേരം പുലൎന്നുപോകും!

കാത്യായനിക്കുട്ടി— ഇപ്പോഴും ഈ കള്ളവേഷം കെട്ടി നടക്കുന്നതെന്തിനാണ്?

ഭിക്ഷു— അതറിയണമെങ്കിൽ മററും കൂടി മനസ്സിലാകണം. ഇപ്പോഴും അതൊന്നും എന്നോടു ചോദിക്കണ്ട. ഞാൻ പറയുന്നതു മാത്രം കേട്ടേക്കുക!

കാത്യായനിക്കുട്ടി— എന്താണത്?

ഭിക്ഷു— അധികം കാലം ഇങ്ങിനെ ഈ വേഷത്തിൽ കഴിച്ചു നടക്കുവാൻ എനിക്കു സാധിക്കുന്നതല്ല. അതുകൊണ്ട്, കഴിയുന്നതും വേഗത്തിൽ നമുക്ക നാടു വിടണം.

കാത്യായനിക്കുട്ടി— 'നമുക്ക്' എന്നു വെച്ചാൽ,—? ഞാനും?

ഭിക്ഷു— അതെ; ഞാൻ,— ആത്മഹത്തിക്കൊരുങ്ങിയ ഞാൻ— കാത്യായനിക്കുട്ടിയെ ഒരാളെ വിചാരിച്ചാണ്, ഒടുവിൽ ഇത്രയും കഷ്ടപ്പെട്ട് ഇങ്ങോട്ടു വന്നത്.

കാത്യായനിക്കുട്ടി— എന്ത്?! ആത്മഹത്തിയോ!

ഭിക്ഷു— ആ കഥയൊക്കെപ്പിന്നീടു പറയാം. ഇപ്പോഴ് എന്റെ കൂടെ വരൂ.

കാത്യായനിക്കുട്ടി— എങ്ങോട്ടാണ നാം പോവുക?

ഭിക്ഷു— ഭൂമി പരന്നിട്ടില്ലേ? ദൂരത്തെവിടെയെങ്കിലും പോ

യി രക്ഷപ്പെടാം. എന്നാൽപ്പിന്നെ ആരെയും പേടിക്കേണ്ടല്ലൊ!

കാത്ത്യായനിക്കുട്ടി — എന്തിനാണ്, ആരെയാണിത്ര പേടിക്കുന്നതു്?

ഭിക്ഷു — (വൈഷമ്യത്തോടെ) പിന്നെയും പിടി വിട്ടന്നില്ലല്ലൊ! അതൊക്കെ എൻെറ കഥ വിസ്തരിച്ചു പറയുമ്പോൾ അറിയാം, കാത്ത്യായനിക്കുട്ടി!

കാത്ത്യായനിക്കുട്ടി — എപ്പോൾ പുറപ്പെടണമെന്നാണ പറയുന്നതു്?

ഭിക്ഷു — ഇപ്പോൾത്തന്നെ.

കാത്ത്യായനിക്കുട്ടി — രണ്ടു ദിവസം കഴിഞ്ഞിട്ടു പോരേ?

ഭിക്ഷു — അപ്പോഴേക്കു ഞാൻ കാത്ത്യായനിക്കുട്ടിയുടേതല്ലാതെയാവും!; പോലീസുകാർ എന്നെ എല്ലായിടത്തും തിരയുന്നുണ്ടായിരിക്കണം!

കാത്ത്യായനിക്കുട്ടി — പോലീസുകാരോ! എന്താണതു്?

ഭിക്ഷു — ഞാൻ തോറ്റുപോയി! അതൊക്കെ പിന്നെപ്പറയാമെന്നു പറഞ്ഞില്ലേ? എന്നെ സ്നേഹമുണ്ടെങ്കിൽ, ഇതാ, ഇപ്പോൾത്തന്നെ എൻെറ കൂടെ വരൂ!

കാത്ത്യായനിക്കുട്ടി — വല്ല ദിക്കിലെയ്ക്കും തെണ്ടിപ്പോയിട്ടു് നാം എങ്ങിനെ കഴിഞ്ഞുകൂടും?

ഭിക്ഷു — വായ കീറീട്ടുണ്ടെങ്കിൽ ഇരയും കല്പിച്ചിട്ടുണ്ടാകും!

കാത്ത്യായനിക്കുട്ടി — എന്നിട്ടു നമ്മള് വല്ല ദിക്കിലും പോയി ബുദ്ധിമുട്ട് എന്തി? അതിന്നു ഞാനില്ല്യേയ്!

ഭിക്ഷു — അങ്ങിനെയൊന്നും ബുദ്ധിമുട്ടേണ്ടിവരില്ല! ഞാനില്ലേ?

കാത്ത്യായനിക്കുട്ടി — ഇത്ര നാളും ഉണ്ടായില്ലല്ലൊ!

ഭിക്ഷു— കാത്ത്യായനിക്കുട്ടി, എന്റെ തങ്കമല്ലേ! വരൂ; പോവാം!

കാത്ത്യായനിക്കുട്ടി— ഇതൊന്നും പോരാഞ്ഞിട്ട് ഇനിയും തിണ്ടാടാൻ ഞാനൊരുക്കമില്ല!

ഭിക്ഷു— എന്താണിങ്ങിനെ പറയുന്നത്? കാത്ത്യായനിക്കുട്ടിയ്ക്കുവേണ്ടി മാത്രമാണ ഞാൻ ജീവിച്ചിരിപ്പാൻ വിചാരിക്കുന്നത്.

കാത്ത്യായനിക്കുട്ടി— അതെ; ഇങ്ങിനെ വല്ലോടത്തും തെണ്ടിപ്പോയാൽ പിന്നെ അതും വേണ്ടിവരില്ല!

ഭിക്ഷു— നീ വരില്ലെന്ന തീച്ചയാണോ?

കാത്ത്യായനിക്കുട്ടി— തെണ്ടിത്തിരിയാൻ ഞാനില്ല!

"ഞാൻ കാത്ത്യായനിക്കുട്ടിയെ ഉപേക്ഷിച്ചു പോകയാണോ വേണ്ടത്?" എന്ന ഗദ്ഗദത്തോടെ ഭിക്ഷു കൈമലത്തി.

"ഒരിക്കൽ ഉപേക്ഷിച്ച ആൾക്ക് ഇനിയും ആയ്ക്കൂടേ?" എന്ന കാത്ത്യായനിക്കുട്ടി പരിഭവിച്ചു.

"അതിന്ന ഒക്കെ കാരണമുണ്ടെന്നു തെളിയിച്ചതാണല്ലോ?" എന്നു ഭിക്ഷു വീരവാദം പറഞ്ഞു.

"അതൊന്നും എനിക്കു കേൾക്കണ്ട!" എന്നു കാത്ത്യായനിക്കുട്ടി അതിനെ നിസ്സാരമാക്കി.

"എന്റെ കൂടെ വരില്ല എന്നു തീച്ചപ്പെടുത്തിക്കഴിഞ്ഞെങ്കിൽ അതു പറയൂ!" എന്ന് ആയാളുടെ കണ്ഠം യാത്ര പറഞ്ഞുതുടങ്ങി.

'ഉവ്വ്!' എന്ന് അവൾ ആയാളുടെ മന്ദീഷിതത്തെ കനത്ത തടഞ്ഞുനോക്കി.

തീച്ചു?——— തീച്ചു!

സംശയമില്ലേ? ——— സംശയമില്ല!

കഷ്ടം! —— കഷ്ടം!

.............................................................................................................

ഇങ്ങിനെ ഇവരുടെ വാഗ്വിവാദം കുറെയധികം നേരമുണ്ടായി. എന്തിനധികം പറയുന്നു: ആയാൾക്ക് ഇപ്പോൾ ഒരൊററ ആശയ ഉണ്ടായിരുന്നതുവല്ലോ. അതും, ഇതാ, കാത്യായനിക്കുട്ടിയുടെ സുദൃഢമായ പ്രതിവചനങ്ങളാലും പ്രത്യാഖ്യാനങ്ങളാലും അടിയോടെ അററുപോയിരിക്കുന്നു!

നോക്കുക: ആശ എന്നതു് അങ്ങെ അററത്തിൽ നിർവ്വേദമായി മാറുന്നു. ആ നിർവ്വേദം, ദുർബ്ബലഹൃദയരായ മനുഷ്യരെ മഹാഘോരപാതകങ്ങൾക്കും കൂടി പ്രേരിപ്പിക്കുന്നു. എന്നല്ല; ഹൃദയദൌർബ്ബല്യത്തിന്റെ സന്താനമായ ഭീരുതാ പരമകാഷ്ഠയിൽനിന്നും കടന്നുപോയാൽ ക്രൌര്യാത്മനാ പരിണമിക്കുന്നു. സ്നേഹമോ, സീമയേയും ലംഘിച്ചു സമാനം പിഴച്ചുപോയാൽ മഹാവിദ്വേഷമായത്രെ വന്നുകൂടുന്നതു്. മാനസികവികാരങ്ങളുടെ ഇത്തരം പരിണാമങ്ങളും അവയുടെ സംഘട്ടനങ്ങളും അതുകൊണ്ടുണ്ടായിത്തീരുന്ന മഹാമഹാവിപ്ലവങ്ങളും മനശ്ശാസ്ത്രത്തിന്റെ മഹിമയാൽ സാധൂകരിക്കപ്പെടാമെങ്കിൽ, ലോകത്തിലെ മിക്ക സംഭവങ്ങളും അശാസ്ത്രീയങ്ങളോ ആശ്ചര്യകരങ്ങളോ അല്ല തന്നെ! എന്നാൽ, അവ തീർച്ചയായും അതികഷ്ടങ്ങൾ തന്നെയാകുന്നു!!

കാത്യായനിക്കുട്ടിയാൽ ഇങ്ങിനെ നിരാകരണംചെയ്യപ്പെട്ട ആ പ്രണയപരവശൻ — ആ ദുർബ്ബലഹൃദയൻ — ആ ഭീരു —, കഴിഞ്ഞുപോയ കാലത്തെ കഷ്ടാനുഭവങ്ങളേയും, അതിലും ദുഃഖമിശ്രവും ഭയങ്കരവും ആശാരഹിതവുമായ ഭാവിയേയും, എന്നല്ല—— അപ്പോഴത്തെ ആ നിർവ്വേദം

ബന്ധത്തെയും പരിചിന്തിച്ച്, നിരവധികമായ നിർവ്വേദത്താൽ പിന്നെയും സ്വജീവിതത്തെ അവസാനം ചെയ്വാൻ തന്നെ നിശ്ചയിച്ച്, എന്തോ! ——— കാർത്ത്യായനിക്കുട്ടിയെ വാമഹസ്തത്താൽ ആലിംഗനം ചെയ്യുന്നു! വലംകൈ, തന്റെ ആ പഴയ ജീവനാഥയുടെ, സ്തനങ്ങളുടെ, മദ്ധ്യത്തിൽ, മാറിൽ, സപ്രണയമായിട്ടെന്ന പോലെ അർപ്പിച്ച്, പ്രതിഭയമായ പൈശാചികസ്വരത്തിൽ പിന്നെയും ചോദിക്കുന്നു:——— "കാർത്ത്യായനിക്കുട്ടീ,നീ എന്നെ അനുസരിക്കില്ലെന്നു തീർച്ചയായോ?" അവളും അല്പമൊരു ധൈര്യത്തോടെ പറഞ്ഞു:——"ഇങ്ങിനെ കണ്ണിലൊരു കാഴ്ച പോലുമില്ലാതെ വല്ലാത്തതെല്ലാം കടന്നുപിടിച്ചുപോയിബുദ്ധിമുട്ടാൻ ഞാനില്ലെന്ന് എത്ര പ്രാവശ്യമായി....................." മുഴുവനാക്കാൻ ആയാൾ ഇട കൊടുത്തില്ല!—— "എന്നാൽ നീയും! ———" എന്നു ഗർജ്ജിച്ചുകൊണ്ട് ആയാൾ, ആ വലംകൈയിനെ അതാ,അങ്ങിനെ തന്നെ അവളുടെ കണ്ഠത്തിലോട്ടു കയറ്റുന്നു! ആലിംഗനം ചെയ്തിരുന്ന ഇടംകൈയിനാൽ ധമ്മില്ലഭാരത്തെ അതാ, പിടിച്ചിഴക്കുന്നു; മാത്രമല്ല——ആ ഇളംകഴുത്തിനെ അതാ, നിർദ്ദയമായി ഞെക്കി ഞെരിക്കുന്നു! ആ സാധു കാർത്ത്യായനിക്കുട്ടി, "അയ്യോ-ാ-ാ! എന്നെ ——" എന്നു നിലവിളിച്ചുകൊണ്ടു നിലത്തു വീഴുന്നു! ഘാതകൻ പിടി വിടുന്നില്ല: രണ്ടു കൈകളാലും കണ്ഠത്തെ അതിശക്തിയിൽ ഞെരിച്ചുകളകയും ചെയ്യുന്നു! അവളാകട്ടെ, കൈ പൊന്തുന്നില്ല!———കൈകാലുകൾ നിലത്തിട്ടടിക്കുന്നു! എന്തോ ഒരാർത്തനാദം മുഴങ്ങുന്നു! കണ്ണുകൾ തുറിക്കുന്നു! കണ്ഠം അതാ, പൊട്ടി നുറുങ്ങുന്നു! മൂക്കിൽനിന്നു ചോര വരുന്നു! വാ

യാണ്! എന്നെ ഇതാ, ഇങ്ങനെയൊക്കെയാക്കി!" എന്നു മാധവി തന്നെ ഉപക്രമിച്ചു.

കുഞ്ഞു—കുഞ്ഞ്യേട്ത്യുടെ മകളില്ല്യേ,——ആരോ വെട്ടി മുറിച്ചിരിക്കുണു!

നമ്പ്യാർ—വെട്ടി മുറിച്ചൂ്! ആര്?

മാധവി—ന...നമ്പ്യാ.....

നമ്പ്യാർ—കുട്ടനോ!

കോപം, വ്യസനം, ഭയം, ആകപ്പാടെ എന്തെന്നില്ലാത്ത ഒരു പരിഭ്രമം എന്നിവകൾക്കധീനനായ രാമൻനമ്പ്യാർ, അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുനടന്ന് അവരെയും ഇവരെയും മററവരേയും മരിച്ചവരേയും വിളിച്ചുതുടങ്ങി. ദേവകിയമ്മയും മററും താഴത്തേക്കിറങ്ങി വന്നു. കഥകളിക്കു പോയിരുന്ന അപ്പുനമ്പ്യാരും പരമേശ്വരനും കോമത്തെ ബ്ഭൃത്യവർഗ്ഗവും അപ്പോഴേക്കു മടങ്ങിവരികയും ചെയ്തു. ഈ ഭയങ്കരസംഭവം, കളിസ്ഥലത്തുണ്ടായിരുന്ന കാണികളെ മുഴുവൻ, നാലഞ്ചു നിമിഷംകൊണ്ട് കോമത്തെ മുററത്തേക്കെടുത്തു ചൊരിഞ്ഞു.

മാധവിയുടെ തലയിൽ ഇടത്തുഭാഗത്തു നെടുകെ വലുതായ ഒരു വെട്ടു കൊണ്ടിട്ടുണ്ട്. ഇടത്തെക്കൈയിന്റെ പെരുവിരലൊഴികെ മററു നാലു വിരലും അററു തൂങ്ങി നില്ക്കുന്നു! ദേഹവും വസ്ത്രങ്ങളും ചോരയണിഞ്ഞ്, കട്ടച്ചുകപ്പും കറുപ്പുമുള്ളവയായിപ്പരിണമിച്ചിരിക്കുന്നു!—ധീരനും പ്രത്യുൽപന്നമതിയുമായ അപ്പുനമ്പ്യാർ, മുറി കഴുകിയും വസ്ത്രങ്ങൾ മാററിയും മാധവിയെ ഉപചരിച്ചുതുടങ്ങി.

രാമൻനമ്പ്യാരുടെ കല്പനപ്രകാരം പരമേശ്വരനും മററു ചിലരും, കുട്ടൻനമ്പ്യാരെവിടെ എന്നന്വേഷിച്ചുതുട

ങ്ങി. പരമേശ്വരൻ മുകളിൽ പോയി നോ
വും ക്ലാന്തവുമായ മുഖത്തോടെ മടങ്ങിവരുന്ന
ൾ കാരണവർ, 'എന്താ പരമേശ്വരാ?'
ത്തോടെ ചോദിച്ചു.
പരമേശ്വരൻ—വാതിൽ അകത്തുനി
ന്ന്! ജനാലകളും അടച്ചിട്ടുണ്ട്!—

നിസ്സാരങ്ങളായ സംഗതികൾ ... ൾ, വലിയ വലിയ തെറ്റിദ്ധാരണകൾക്കു കാരണമായിത്തീരുന്നു! കുട്ടൻനമ്പ്യാരുണ്ടോ ആ മുറിയ്ക്കകത്ത്! എന്നാലും, പരമേശ്വരന്റെ മിഥ്യാബോധത്തെത്തുടർന്നുകൊണ്ട്, 'ചതിച്ചുവല്ലോ!' എന്നും പറഞ്ഞു വൃദ്ധനായ രാമൻനമ്പ്യാർ അവിടെ ഇരുന്നുപോയി! അപ്പോഴേയ്ക്കും അത്ഭുതത്തെ ചിലർ വിശിത്തുടങ്ങി. ഇപ്പോൾ, മാധവിയെ ഈവിധം വെട്ടി മുറിയേല്പിച്ച ആളെ ആളുകളൊക്കെ അറിഞ്ഞുള്ളൂ.

"അയ്യോ-ാ! എന്നെക്കൊന്നുവല്ലോ-ാ! ആ അരുംകൊലപ്പാപി— പണ്ടാരക്കാലൻ— കാതകൻ— എന്നെത്തല്ലിക്കൊന്നുവല്ലോ-ാ-ാ!!" എന്ന് അതാ, ഒരു ശൂർപ്പണഖാപ്രണാദം മാറൊലിക്കൊള്ളുന്നു! ഇതെന്തൊരു പുറപ്പാടാണ്! മാധവിയുടെ അമ്മ കുഞ്ചിയും,— അവളും മരിച്ചിട്ടില്ല!— കിതച്ചോടിക്കൊണ്ടു കോലത്തു പടിപ്പുരയിൽ ഇതാ, വന്നു വീഴുന്നു! അഹോ! ഇതെന്തു കഥയാണ്!

നമ്പ്യാരുടെ ശത്രുപ്രഭൃതികളായ ആ അനുയായികൾ, വല്ലാത്ത ഒരുതരം ദുർമ്മാന്ത സ്വഭാവക്കാരാണ്. അന്നത്തെ ആ രാത്രിയിൽ വിശേഷിച്ചും, ഓരോ കടം മദ്യമാകുന്ന പ്രതിഫലത്തിന്, സ്വല്പമെങ്കിലുമുള്ള ബുദ്ധി പണയം വെച്ചിരുന്ന ആ മൂർഖന്മാരുടെ ചോരത്തിളപ്പിന്

പ്രഥമദൌഹിത്രനായ ശ്രീമാൻ രാഘവമേനോനാണു്. 'പോസ്റ്റ്മോർട്ട'ത്തിൽ ഡോക്ടർ അബദ്ധമൊന്നും പ്രവർത്തിക്കാതിരുന്നാൽ അതും ഒരനുഗ്രഹമാകുമെന്നു രാമൻനമ്പ്യാർ ആശിക്കുന്നു.

ഇൻസ്പെക്ടറും മററും കോമത്തു വന്നപ്പോഴെക്കു മണി മൂന്നു കഴിഞ്ഞിരിക്കുന്നു. രാഘവമേനോൻ മാതാമഹനെ കഴിയുംപ്രകാരത്തിലൊക്കെസ്സമാധാനിപ്പിച്ചു് മാളികയിലേക്കു കയറി. അപ്പുനമ്പ്യാരും പരമേശ്വരനും മററു പലരും പിന്നാലെ പോയി. അടുത്ത മിനിട്ടിൽ അനുഭവപ്പെടുന്ന, ആ അത്യാപത്തിന്റെ ഫലോദർക്കത്തെ അതിമാത്രമായ ഭയത്തോടും വ്യസനത്തോടും കൂടി ആലോചിച്ചു രാമൻനമ്പ്യാർ മുൻകൂട്ടിത്തന്നെ ഒരു ചാരുകസാലയെശ്ശരണം പ്രാപിച്ചു. മുകളിലെക്കു പോയ ചില 'ധീര'ന്മാർ ആ കടുങ്കൈ കാണ്മാനുള്ള കരളുറപ്പില്ലാതെ കീഴ്പോട്ടിറങ്ങിപ്പോന്നു!

ഇൻസ്പെക്ടർ, കുട്ടൻനമ്പ്യാരുടെ കിടപ്പുമുറിയുടെ ജനാല തന്നെ തുറപ്പിച്ചു; അതു കുററിയിട്ടിരുന്നില്ല. നാലഞ്ചുപേർ ഭയപാരവശ്യത്തോടെ നോക്കിക്കൊണ്ടു നിന്നിരുന്നു. അവരുടെ കണ്ണുകളിൽ വന്നലച്ചതു് എന്താണു്! ശുദ്ധശൂന്യത! അതേ; മഹാശുദ്ധശൂന്യത!!!

കുട്ടൻനമ്പ്യാർ ആ മുറിയിൽക്കിടന്നു് ആത്മഹത്യ ചെയ്തിട്ടില്ലെന്നും, എവിടെയ്ക്കോ അപക്രമിച്ചിരിക്കയാണെന്നും അറിവാനിട വന്നതു് അപ്പോഴത്തെ സ്ഥിതിക്കു് അത്യന്തം ആശ്വാസപ്രദമായി. അന്നു തന്നെ, അദ്ദേഹത്തെ അന്വേഷിപ്പാൻ പോലീസുകാരും നാട്ടുകാരും പെരുകക്കൂകചരായിപ്പുറപ്പെട്ടു.

കോമത്തുവീട്ടുകാരുടെ അത്യാശവ്യസനം ആശാബന്ധമായിപ്പരിണമിച്ചു. നാട്ടുകാരുടെ പരിതാപവും ഒട്ടൊന്നു ശമിച്ചു. വൃദ്ധയായ കുഞ്ഞുകുട്ടിയമ്മയുടെ മൂർച്ഛ മാത്രം ശാന്തിയടഞ്ഞില്ല. ഡോക്ടരുടെ പ്രവൃത്തി, മകന്റെ പോസ്റ്റ്മോർട്ടത്തിന്നു പകരം അമ്മയുടെ പരിചര്യയിൽ പരിസമാപിയ്ക്കുകയും ചെയ്തു.

---

## ഇരുപത്തിരണ്ടാമദ്ധ്യായം.

താമരശ്ശേരിയിൽനിന്നു നേരെ വടക്കോട്ട് ഒരഞ്ചു നാഴിക വഴി നടക്കുന്നതായാൽ, ഭാരതപ്പുഴയും താണ്ടിക്കടന്നു തീവണ്ടിപ്പാതയിന്മേൽ 368-ാം നാഴികക്കല്ലിന്റെ കുറച്ചു പടിഞ്ഞാറുഭാഗത്തായിച്ചെന്നു ചേരാം. രാത്രി രണ്ടു മണിക്കു ശേഷം പടിഞ്ഞാട്ടു പോകുന്ന ലോക്കൽവണ്ടി, അന്നും ആ സ്ഥലത്തെയും പിന്നിട്ടു കടന്നു പോയി. മദ്രാസ്സിൽനിന്നു മംഗലാപുരംവരെപ്പോകുന്ന മറ്റൊരു വണ്ടി മേൽപ്പറഞ്ഞ ഘട്ടത്തിലെത്തുന്നതു രാവിലെ ഏതാണ്ട് ഏഴു മണിയ്ക്കു മുമ്പായിരിയ്ക്കും. ആ വണ്ടി ആദ്യം പോയതിനെപ്പോലെ അങ്ങിനെ കൂസൽകൂടാതെ നിർഗ്ഗമിച്ചില്ല; അതവിടെ നിന്നു! എന്തിന്? — റെയിൽവേക്കമ്പനിക്കാർ എത്ര തന്നെ ശ്രദ്ധയെടുത്താലെന്താണ്!; അറിയാതെ വണ്ടിച്ചുവട്ടിൽപ്പെട്ടും അറിഞ്ഞുകൊണ്ടാത്മഹത്യ ചെയ്തും, ദിവസംതോറും എത്രയെത്ര പ്രാണികൾ പരലോകം പൂകുന്നില്ല!; അഹ-ശോകം! അതു പോലെ ഒരു സംഭവം ഇതാ, ഇന്നിവിടെയുണ്ടാകുന്നു! ഒന്നുരണ്ടു റെയിൽവേപ്പണിക്കാരാലും മററു ചില നാട്ടുകാരാലും ചുററപ്പെട്ട ഈ ശവശരീ

ന്നു രണ്ടും തുറിച്ചു മിഴിച്ചിരിക്കുന്നു; മുഖം മുഴുക്കെ മുറികൾ പറിച്ചുചോരയണിഞ്ഞു, ഇതാ വികൃതമായിപ്പരിണമിച്ചിരിക്കുന്നു!

* * * * *

കലിയിൽ വിത്തിനു മൂപ്പു കൂടും!

എന്ന കവിവാക്യം പ്രത്യക്ഷം യഥാർത്ഥമാകുന്നു: കലികാലത്തു്, ദുഷ്കർമ്മഫലങ്ങളും, ഉടനടി അനുഭവയോഗ്യമാകത്തക്ക പരിപാകമായിത്തീരുന്നു! ——

പ്രാഭാതികമായ ബാലസൌന്ദര്യമാകട്ടെ, കുസുമങ്ങളിലെ സൌരഭ്യമാകട്ടെ, ഇലകളിൽ ... മാധവിയെ പോലെ ന്ന പോലെ! കാത്യായനിക്കുട്ടിയെ, ഗന്ധർവ്വമായ ... തന്മാത്രപ്രവാഹത്താൽ പരിഷേചനം ചെയ്യുന്നില്ല! അത്യുഗ്രമായ ദൈവദുർവ്വിപാകത്താൽ, അഥവാ — ദുഷ്കർമ്മഫലത്താൽ, അന്നു് ഒരു അർദ്ധരാത്രസമയത്തു് ആ പാമ്പിൻകാവിൽവെച്ചു് അത്യാപത്തിൽ അകപ്പെട്ടുപോയ കാത്യായനിക്കുട്ടി, പിറേറന്നു രാവിലെ നമ്മുടെ ചാത്തുനായർക്കു് ഇതാ, ഒരു 'കണ്ണി'യായി പ്രത്യക്ഷപ്പെടുന്നു; ഒരു 'ചെകണ്ണി'യായിപ്പരിഹസിക്കയും ചെയ്യുന്നു! ആയാൾ ഞെട്ടിവിറച്ചുകൊണ്ടു രണ്ടടി പിന്നാക്കം മാറി. അവൾ ഭൂതിയിൽപ്പെട്ടുപോയിരിക്കുന്നുവെന്നു ചാത്തുനായർ ശരിയായിധരിച്ചു; അതിന്റെ കാരണത്തെയും, പ്രതിഭാവത്തെന്നറിയാമായിരുന്ന ചാത്തുനായർ തൽക്ഷണം തന്നെ ഊഹാതിപൂർവ്വം കണ്ടുപിടിച്ചുകളഞ്ഞു! എന്നാൽ, അടുത്തു ചെന്നു സൂക്ഷിച്ചു നോക്കുവാൻമാത്രം ധൈര്യമില്ലാതെ ആയാൾ ഭീതിയോടെ പിൻതിരിഞ്ഞു മണ്ടി; "അയ്യോ! നമ്മുടെ പാമ്പിൻകാവിലുണ്ടു് കാത്യായനിക്കുട്ടി വിഷം തിന്നു മരിച്ചു കി-

ക്കണെ!" എന്നു നാരായണൻനായരെ ധരിപ്പിക്കയും ചെയ്തു. ആ വയോവൃദ്ധനും, ശോകലനായി; വ്യസനാക്രാന്തനായി; പരവശനുമായി! അല്പസമയത്തേക്കു് അവർ അനന്തരകർത്തവ്യമെന്തെന്നു തോന്നാതെ നിലകൊണ്ടു. അനന്തരം, ഭാസ്കരനെ വിളിച്ചു വിവരം പറഞ്ഞു. ഭാസ്കരൻ പാമ്പിൻകാവിലേക്കു നട കൊണ്ടു. ചാത്തുനായരും ആയാളെ അനുഗമിച്ചു. ഭാസ്കരനും, അല്പമൊരാശങ്കയോടെ അധികം അടുത്തു ചെല്ലാതെ തന്നെ ആ ശവശരീരത്തെ സൂക്ഷിച്ചുനോക്കിപ്പരിശോധിച്ചു.

ഭാസ്കരൻ—മാസ്റ്റര, ഇതു വിഷം തീണ്ടിയ വകയാണെന്നു തോന്നുന്നില്ലല്ലോ!—

ചാത്തുനായർ—ഉം?

ഭാസ്കരൻ—നോക്കൂ; എന്നാൽ ആ കണ്ണും മറവും ഇങ്ങിനെയിരിക്കുമോ?

ചാത്തുനായർ—എന്താ പിന്നെ നിങ്ങൾക്കു തോന്നണതു്?

ഭാസ്കരൻ—എനിക്കിതിൽ വലിയ സംശയമുണ്ടു്: ഇതാ, ചില കാലടിപ്പാടുകൾ കണ്ടുവോ? ഇവിടെ മനുഷ്യന്റെ പ്രവേശം ഉണ്ടായിട്ടുണ്ടു്!——

ചാത്തുനായർ—എന്നാലോ?

"എന്തോ! ഒന്നും നിശ്ചയമില്ല;—അടുത്തു് ആരും പോകേണ്ട;—അധികാരിയെ ഉടനെ വരുത്തണം." എന്നു പറഞ്ഞു ഭാസ്കരൻ മടങ്ങിച്ചെന്നു നാരായണൻനായരെ സംഗതി ധരിപ്പിച്ചു് അധികാരിയെ വരുത്തുകയും, അധികാരിയുടെ യാദാസ്തോടുകൂടി പോലീസിനു് ഒരാളെ ക്ഷണത്തിൽ ഓടിക്കയും ചെയ്തു.

ഈ വർത്തമാനമൊക്കെ, അമ്മിണി മുതലായവർക്കു വ

ലുതായ പരിഭ്രമത്തിനിട കൊടുക്കാത്ത മട്ടിൽ അവരെ പറഞ്ഞു മനസ്സിലാക്കുവാനായി ഭാസ്കരൻ നാലുകെട്ടിലെയ്ക്കു പ്രവേശിച്ചു. ജാനകിയമ്മയും പുത്രിമാരും അവിടെ കൂടി. ഭാസ്കരൻ ധൈര്യദാതാവും സമാധാനപ്രദനുമായിട്ട്, ഊർമ്മിളയേയും തങ്കമണിയേയും തന്റെ രണ്ടു പാർശ്വങ്ങളോടും അവലംബിപ്പിച്ചു നിർത്തി, താൻ കണ്ട കരിങ്കൊട്ടും കാഴ്ചയെ കഴിയുന്നത്ര വിശദമായി വിവരിച്ചു. ധൈര്യശാലിനികളായ ശാരദയും ജാനുവും കൂടി വിറച്ചുതുടങ്ങി. അത്ഭുതസംഭ്രമഭയശോകാദികളാൽ അവിടം അല്പസമയത്തെക്കു് അസാധാരണവ്യാകുലതയ്ക്കു വശഗമായിത്തീർന്നു!

കഴിഞ്ഞ അദ്ധ്യായത്തിന്റെ അവസാനഘട്ടത്തിൽ സൂചിപ്പിച്ചപ്രകാരം, നമ്മുടെ നമ്പ്യാരെ അന്വേഷിച്ചുപിടിപ്പാനായി ശങ്കുമേനോൻ പല ദിക്കിലെക്കും അറിവുകൾ കൊടുത്തിരുന്നു. ഇതാ, രണ്ടു ദിവസമായി ആ വിഷയത്തിൽത്തന്നെ അതിശ്രദ്ധയോടെ നിയോഗിച്ചുകൊണ്ടിരുന്ന പോലീസ് സബിൻസ്പെക്ടർക്കും മററും, ഇന്നു രാവിലെ, റെയിലിന്മേൽ ഒരു പുരുഷശവം വീണിരിക്കുന്നുവെന്ന വർത്തമാനം കിട്ടിയപ്പോൾ, നമ്പ്യാരുടെ അന്വേഷണത്തെ അവസാനിപ്പിക്കാമെന്ന ഒരാശ്വാസം അവലംബമായങ്കരിച്ചു. എന്നാൽ, ലോകതന്ത്രാധികാരം അവിശ്രമമാകയാലോ, ഗുരുതരവിഷയങ്ങൾ അത്ര എളുപ്പത്തിൽ അവസാനിക്കാത്തവയാകയാലോ, എന്തോ — അധികാരിയുടെ ശാസനയോടുകൂടി ചാവിൻപറമ്പത്തുനിന്നയച്ച ദൂതൻ വന്നു് ഇതാ, മറെറാരു വൃത്താന്തത്തെ സബിൻസ്പെക്ടർക്കു സമർപ്പിക്കുന്നു: ഇന്നു് എന്തോ ചില ആപത്തുകൾ അഥവാ നാശങ്ങൾ സംഭവിപ്പാൻപോകുന്നുവെന്നും ഉ

"ഇൻസ്പെക്ടർ നമ്മുടെ നേരെത്തന്നെ തിരിയാനാ ഭാവം! വല്ലതും — ഉം!" എന്നൊക്കെച്ചിലർ 'ചെവികടിക്കു'ന്നു; നാരായണൻനായർ ഇൻസ്പെക്ടറെ അകത്തേക്കു വിളിക്കുന്നു; അധികമാരും പച്ചനിറംകൊണ്ടു നിറഞ്ഞ ഒരു കറൻസിനോട്ട്, നാരായണൻനായരുടെ കൈയിൽനിന്ന് ഇൻസ്പെക്ടറുടെ കരപഞ്ജരത്തിൽപ്രയാണംചെയ്കയും ചെയ്യുന്നു! ചാത്തുനായരുടെ ചോദ്യമൊഴികളിൽ ചിലവ കടലാസ്സുകഷണങ്ങളായിത്തീർന്നു മാത്രം അദൃശ്യമാകയും ചെയ്യും!!

പിന്നീടുണ്ടായതു ഭാസ്കരന്റെ കൈക്രിയയായിരുന്നു. ഒരു ഹെഡിൻസ്പെക്ടർക്കു തീരെ നിസ്സാരങ്ങളായിരുന്നെങ്കിലും, ആ കാലടിപ്പാടുകളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള അന്വേഷണമാണ് യഥാർത്ഥവും സഫലവുമായിരിക്കുക എന്ന് ഭാസ്കരൻ തന്റെ ഉദ്ദേശത്തെ ഉപക്ഷേപിച്ചു. ഇൻസ്പെക്ടറുടെ ബുദ്ധി, ഇതിലും കവിഞ്ഞ്, അന്വേഷണത്തിനുള്ള ലക്ഷ്യത്തിൽത്തന്നെ എത്തിയിട്ടുണ്ടായിരുന്നു! വേണ്ടിവന്നാൽ ചാത്തുനായരെ സ്റ്റേഷനിലേക്കു വരുത്തണം എന്നു നാരായണൻനായരോടു യാത്രയും പറഞ്ഞ് അദ്ദേഹം മടങ്ങിപ്പോകയും ചെയ്തു.

ഇൻസ്പെക്ടർ, തന്റെ മനസ്സിൽ ആദ്യമേ തന്നെ രൂപവത്കൃതമായ ഉദ്ദേശത്തെ, റെയിലിന്മേൽ ഓടുന്ന കണക്കു തെറ്റാത്ത ലക്ഷ്യമാക്കിയുംകൊണ്ടു നയിച്ച്, അല്പം കുറിച്ചിട്ടെടുത്തിരുന്ന ആ കാലടിപ്പാടുകളെ ഒന്നാമുപായമായി ഉപയോഗപ്പെടുത്തി, കൈയിസ്സാഗതി കണ്ടുപിടിക്കുവാൻ ശ്രമിച്ചതിൽ, അത്രയും കൃതാർത്ഥനായി: ഉദ്ദേശം ശരിയായി ഫലിച്ചു; ലക്ഷ്യലക്ഷണമെന്നോ വേണ്ടവിധത്തിലെല്ലാം ഒത്തിരുന്നു. ചാത്തുനായരെ 'പ

ണ്ടും പിടികൂടാതെയും മററു സംശയങ്ങൾക്കൊന്നും ഇട കൊടുക്കാതെയും ഇങ്ങിനെ കേയിസ്സ് അവസാനിപ്പിച്ചതിന്നായി അദ്ദേഹം ഒരു പ്രാവശ്യം കൂടി നാരായണൻ നായരിൽനിന്ന് ഒരു സമ്മാനം ചാതുൎയ്യത്തോടെ കരസ്ഥമാക്കി. ഇതിന്നു മുമ്പായിത്തന്നെ സംഗതികളെല്ലാം രാഘവമേനവനെ കമ്പിയടിച്ച് അറിയിക്കുകയും ചെയ്തിരുന്നു.

ഒരിക്കൽ ഒരു ദുഃഖാനുഭവത്തിന്നടിമപ്പെടുക; തെററിദ്ധാരണയാൽ വന്നുചേൎന്ന ആയതിന്നു തൽക്കാലം പ്രതിശാന്തി വരിക; പിന്നീടും ആ ദുഃഖംതന്നെ, ആദ്യത്തേതിലും ദുസ്സഹമായ വിധത്തിൽ, ആവൎത്തിച്ച്, അനുഭവിക്കേണ്ടിവരിക: ഇതിനേക്കാൾ കഠിനതരമായോ കഷ്ടതരമായോ ലോകത്തിൽ മറെറന്തുണ്ട്?!

---

## ഇരുപത്തിമൂന്നാമദ്ധ്യായം.

---

കേശവനിളയത് അന്നു രാത്രി മുഴുവനും ഇൻസ്പെക്ടറെപ്പരിചരിച്ചുകൊണ്ട് ആസ്പത്രിയിൽത്തന്നെ ഉറക്കൊഴിച്ചു കഴിച്ചുകൂട്ടിയെന്നു പറഞ്ഞുവല്ലൊ. പിറേറന്നു രാവിലെ എട്ടൊമ്പതു മണിയായപ്പോൾ മാത്രമാണ് ഇദംപ്രഥമമായി ഇൻസ്പെക്ടൎക്ക് പ്രജ്ഞയുണ്ടായതും അദ്ദേഹം കണ്ണു തുറന്നതും. പിന്നേയും കുറെ നേരം കഴിഞ്ഞതിന്നു പിന്നീടേ സംസാരിപ്പാനുള്ള ശക്തി സിദ്ധിച്ചുള്ളു. ഇളയതിനെ അദ്ദേഹം കണ്ടറിഞ്ഞു. ഒരു മാസം മുമ്പു നിക്ക് 'അകാരണ'മായി ഒരു സസ്പെൻഷ്യൻ കിട്ടിയെതും, ലഹളയെപ്പേടിച്ച് ഇരിഞ്ഞാലക്കുടയിൽ കൊണ്ടുപാൎപ്പിച്ചിട്ടുള്ള ഭാൎയ്യയേയും മക്കളേയും കാണ്മാൻ

താൻ പോകയായിരുന്നുവെന്നും മററുമുള്ള തന്റെ വൃത്താന്തത്തെ ഇൻസ്പെക്ററർ ഒട്ടധികം നേരംകൊണ്ട്, കഷ്ടപ്പെട്ട്, ഒരുവിധത്തിൽപ്പറഞ്ഞ് എളയതിനെ മനസ്സിലാക്കി. എളയത് ആ മിനിട്ടിൽത്തന്നെ, ഇൻസ്പെക്ററുടെ കുടുംബത്തിന്ന് ഇതിനെപ്പററിയെല്ലാം കമ്പിയടിച്ചു. എന്നാൽ, അവർ വരുന്നതിന്നു മുമ്പായിത്തന്നെ ഇൻസ്പെക്ററർ ഇഹലോകത്തോടു യാത്ര പറവാനൊരുങ്ങി! ഒടുവിൽ, ഒന്നുരണ്ടു മുറിവാക്യങ്ങൾകൊണ്ടും ഒഴുകുന്ന കണ്ണുനീർകൊണ്ടും, നന്ദിയേയും ക്ഷമാപണത്തേയും വ്യക്തമാക്കിക്കൊണ്ട്, എളയതിന്റെ മടിയിൽ തലയും വെച്ച് അദ്ദേഹം അതിദയനീയമായവിധത്തിൽ അന്തിമശ്വാസവും വലിച്ചു!

അനന്തരം നമ്മുടെ എളയത് കുളിച്ചു ഭക്ഷണം കഴിപ്പാനായി ആസ്പത്രിയിൽനിന്നു പുറത്തേക്കു കടന്നപ്പോൾ ആദിത്യൻ ആകാശമദ്ധ്യത്തിൽനിന്നു നാലു നാഴിക കീഴ്പോട്ടിറങ്ങിയിരിക്കുന്നു. ആഹാരത്തിന്റെയും നിദ്രയുടേയും അഭാവത്താൽ അതിമാത്രക്ലാന്തനായ അദ്ദേഹം, ഇൻസ്പെക്ററക്കു വന്നുചേർന്ന വ്യാപത്തിനേയും, മനുഷ്യരുടെ ആകസ്മികങ്ങളായ അവസ്ഥാപരിണതികളേയും പററിച്ചിന്തിച്ചു ചിന്തിച്ച് വ്യാകുലമനസ്കനായുംകൊണ്ട് കുറഞ്ഞൊരു സമയത്തിന്നുള്ളിൽ സ്നാനവും ഭോജനവും കഴിച്ച് കോൺഗ്രസ്സാപ്പീസ്സിൽപ്പോയി നിദ്രയെ ഭജിച്ചു.

സന്ധ്യയോടുകൂടി ഒരാൾ അദ്ദേഹത്തെ നിർദ്ദയമായി വിളിച്ചുണർത്തി, അന്നത്തെ അഞ്ചലിൽ വന്ന ഒരെഴുത്തു കൊടുത്തു. നമ്മുടെ കുട്ടൻനമ്പ്യാർ അന്നു രാവിലെ അയച്ച എഴുത്താണത്:

കോമത്തുവീട്,

ശ്രീ. 26-3-1922.

മാധവിയെ ഞാൻ ഇന്നു രാത്രി അവിടെനിന്നു കൊണ്ടുപോകുവാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നു. അതിന്നൊക്കെ ഇന്നു സൌകൎയ്യമുണ്ട്. കൊണ്ടുപോന്നിട്ടു പിന്നെ എന്തു ചെയ്യണമെന്നു നിശ്ചയിച്ചിട്ടില്ല. നിങ്ങൾ ഒരു കാൎയ്യം മാത്രം സഹായം ചെയ്യുക: ഇന്നു രാത്രി ൧൧. മണിക്കു ശേഷം ഒന്നിരുത്തോളം വരിക. പലതും നേരിട്ടാലോചിപ്പാനുണ്ട്. ഇവിടെ വരുന്നതും പോകുന്നതും ഒരു പ്രാണിപോലും അറികയുമരുത്!

എന്റെ സ്വന്തം സ്നേഹിതൻ —

കെ. കെ. എൻ.

"കോപാവേശം പ്രേരിപ്പിക്കുന്ന പ്രതികാരാസക്തി കൊണ്ട് അബദ്ധമായൊന്നും ചെയ്തുപോകരുത്. നാലു പേർ കേട്ടാൽ നിരക്കാത്ത യാതൊന്നും കോമത്തുതറവാട്ടിലെയ്ക്കു കൊള്ളുന്നതല്ലേ! എന്തായാലും എന്നെ ഒന്നറിയിച്ചിട്ടേ എന്തു കാൎയ്യവും ചെയ്തുപോകാവൂ." എന്നും മറ്റും, ഒന്നല്ല രണ്ടല്ല, അനവധി തവണ, ഗൌരവത്തോടും സ്നേഹത്തോടും കൂടി ഏളയത് തന്റെ സുഹൃത്തിനോടു ഉപദേശിക്കയും താക്കീതു ചെയ്കയും ഉണ്ടായിട്ടുണ്ട്. ആസ്ഥിതി ,, നമ്പ്യാർ സ്വാത്മനാ തന്നെ അനുവൎത്തിക്കുന്ന സ്ഥിതിക്കും ഈ എഴുത്തുകൊണ്ടു പരിഭ്രമത്തിന്നവകാശമൊന്നുമില്ലെങ്കിലും, അതിസ്നേഹത്താലോ, എന്തോ? — ഒരപായശങ്ക അദ്ദേഹത്തിന്റെ അന്തരംഗത്തിൽ അബദ്ധമായാവിൎഭവിച്ചു! ഒരു സൈക്കിളും എടുത്ത് കഴിയുന്നതും വേഗത്തിൽ കോമത്തെത്തിയാലോ എന്ന ആലോചന

ആഗ്രഹത്തിന്നുണ്ടാകാതിരുന്നില്ല. എന്നാൽ, "12. മണിയ്ക്കു ശേഷം" എന്നതിനെ ഉറപ്പിച്ചിരുന്നതിനാൽ അങ്ങിനെ പെട്ടെന്നു പോകുന്നതു് അനാവശ്യകമെന്നല്ല, ഒരു പക്ഷേ, അനൎത്ഥകാരിയായും പരിണമിക്കുമെന്നു് അനുസരണാശീലനായ കേശവനെളയതു് ദീൎഘാലോചന ചെയ്തു.

വടക്കുന്നാഥക്ഷേത്രത്തിൽനിന്നു് 'തൃപ്പുക' കഴിഞ്ഞു വെടി പൊട്ടി. ദേവസ്വം കച്ചേരിയിൽനിന്നു് 9. എന്ന മണിയടിയും മുഴങ്ങി. നടക്കാവുകളിലെ കടകൾ മിക്കതും അടച്ചുപൂട്ടി. കോൺഗ്രസ്സാപ്പീസ്സിലുള്ള സഹചാരന്മാരെപ്പോലും തന്റെ ആ രാത്രിസഞ്ചാരണത്തെ ധരിപ്പിക്കാതെ എളയതു് ഒരു ഭാണ്ഡവും മുട്ടൻവടിയുമെടുത്തു പുറപ്പെട്ടു.

"ചിത്രമാം മയിൽപ്പീലിയികളെത്തകൂട്ടൊന്നം
മേളിച്ചു മാൎത്തട്ടത്തിലും നീലത്തിൽത്തൂക്കുവെണ്ണം,
ക്കൂരിരുളലയാഴിമേകലിൽപ്പോയ് വിലയി-"

ക്കുന്ന, മുനിസിപ്പാലിററിവിളക്കുകളുടെ പ്രകാശത്തെയും പിന്നിട്ടു് അദ്ദേഹം, നേരിയ ഒരു നാട്ടുവെളിച്ചമുണ്ടെങ്കിലും, തരുനിരകളുടെ നിഴലുകളാൽ അനുഭവത്തിൽ അന്ധകാരമയമായ മാൎഗ്ഗത്തിലെയ്ക്കു പ്രവേശിച്ചു.

പട്ടണപ്രാന്തത്തെയും പിന്നിട്ടു വിജനമായ ഒരു പ്രദേശത്തെത്തിയപ്പോൾ എളയതു് തന്റെ കൈവശമുണ്ടായിരുന്ന ഭാണ്ഡത്തിൽനിന്നു്, അടിവരെ തൂങ്ങിക്കിടക്കുന്ന ഒരു മഞ്ഞക്കുപ്പായം എടുത്തു ധരിച്ചു. പിന്നെയെടുത്തതു് ഒരു താടിയും—മീശയുമാണു്. ചെവികളും നെററിയുടെ മിക്ക ഭാഗവും അടച്ചു് തലയിൽ ഒരു ഗോസായിക്കെട്ടും

കെട്ടി. അതിന്മേൽ ഒരു പളുങ്കുമാല പിണെച്ചിടുകയും ചെയ്തു. കഴുത്തിലും നാനാതരം മാലകൾ അണിഞ്ഞു. ഒടുവിൽ ഒരു ജോടി പഴയ ചെരുപ്പും തന്റെ മൃദുപാദങ്ങൾക്കു സമ്മാനിച്ചു.

ഇങ്ങിനെ മദ്ധ്യമാഗ്ഗം ഗോസായിമഠത്തെ കേശവനെളയത് കോമത്തു പടിപ്പുരയ്ക്കൽ എത്തി നക്ഷത്രം നോക്കിയപ്പോൾ ചിരു ഉച്ച തിരിഞ്ഞിരിയ്ക്കുന്നു. "ഓ! ഒരു മണി കഴിഞ്ഞുവല്ലൊ! പന്ത്രണ്ടരയ്ക്ക് എത്തണമെന്നു കരുതിയിരുന്നപ്രകാരം ഒത്തില്ലല്ലൊ!" എന്നു വിചാരിച്ചു വേഗത്തിൽ മാളികയിലേയ്ക്കു കയറി. തളം ഇറങ്ങികിടന്നിരുന്നു. നാതിൽകടന്നു നോക്കിയപ്പോൾ, അവിടെ ആരുമില്ലെന്നറിയുവാൻ, ഇരിട്ടാകയാൽ, കുറച്ചു സമയം വേണ്ടിവന്നു. കിടപ്പുമുറിയുടെ വാതിൽ, അടച്ചിരുന്നാകിലും പൂട്ടിയിട്ടില്ല; അകത്തുനിന്നു തഴുതിട്ടിരിയ്ക്കയാണ്. 'നമ്പ്യാർ, നമ്പ്യാർ!' എന്നു പതുക്കെ പലവുരു വിളിച്ചു; യാതൊരു ശബ്ദവുമില്ല. വരാന്തയിലേയ്ക്കു തന്നെ കടന്നു ജനാലയ്ക്കൽച്ചെന്നു പിന്നെയും വിളിച്ചു; ഉത്തരം മേൽപ്പടി തന്നെ. ഈ ക്രിയകൾ രണ്ടും, വീണ്ടും അഞ്ചാറു പ്രാവശ്യം ആവർത്തിയ്ക്കപ്പെട്ടു; അതിലും ഫലം നിഷ്പ്രയോജനം!

കേശവനെളയത്, വലതുകാൽ വരാന്തപ്പടിയിന്മേൽകയറ്റിവെച്ച് കൈമുട്ടിന്നു കാൽമുട്ടും കവിൾത്തടത്തിന്നു കൈപ്പടവും അവലംബമാക്കി നിന്ന്, വിവിധമായ വിചാരസരണിയിലൂടെ പര്യടനം ചെയ്തുതുടങ്ങി!

# ഇരുപത്തിനാലാമദ്ധ്യായം.

---

ചില ദിവസങ്ങൾ കഴിഞ്ഞുപോയല്ലൊ! ——

വായനക്കാരെ കേരളം വിട്ടു തമിഴ്നാട്ടിലെയ്ക്കു ക്ഷണിച്ചുകൊള്ളുന്നു. ഇതാ, ഈ ഗോസായി നമ്മുടെ ശ്രദ്ധയെ ആകൎഷിക്കുന്നു. സന്ധ്യയ്ക്കു ഈ നാട്ടിൽ എത്തിയ മംഗലാപുരം മെയിലിലെ ഒരു മൂന്നാംക്ലാസ്സ് മുറിയിലാണ നാം ആയാളെക്കാണുന്നതു. ഭസ്മം പൂശിയ വിശാലഫാലവും, അനുകമ്പാശൂന്യങ്ങളെങ്കിലും ദീപ്തിമത്തായ അക്ഷിദ്വന്ദ്വവും, രക്തപ്രസാദമുള്ള കവിൾത്തടങ്ങളും കൈപ്പടങ്ങളും കാലടികളും, ആ ഗോസായി അടുത്ത കാലത്തതങ്ങാണ്ടു ആ വൃത്തി സ്വീകരിച്ച ഒരാളാണെന്നു സുവ്യക്തമാക്കിന്നുണ്ടു. ആയാൾ, കാലുകൾ രണ്ടും, ഇരിക്കുന്ന പടിയിന്മേൽക്കയററി വെച്ച്, മാലകൊണ്ടു കണക്കുപിടിച്ചു നാമം ജപിച്ചുകൊണ്ടു പുറംചാരിയിരിക്കുന്നു. ഒരു ഓമനക്കുട്ടി പിതാവിനെയെന്ന പോലെ, ഒരു മുട്ടൻവടി ആയാളുടെ തുടകളെച്ചാരി നില്ക്കയും ചെയ്യുന്നു.

പാളസ്സുവെച്ചുടുത്തു നാരെക്കോട്ടും ധരിച്ചു കറുത്തു തടിച്ച ഒരു മുഗ്ഗാപ്പിക്കാരൻ തമിഴൻ അതാ, ആ ഗോസായിയിരിക്കുന്ന മുറിക്കകത്തെയ്ക്കു കടക്കുന്നു. ആയാൾ ശീട്ടു പരിശോധിക്കുന്ന ഒരാളാണ്. അടിവരെയെത്തുന്ന ഒരു മഞ്ഞക്കഞ്ചുകത്താൽ ആവൃതശരീരനായ ആ ഗോസായി 'ചെക്ക'റുടെ ഗൂഢനിരീക്ഷണങ്ങൾക്കു ലക്ഷ്യമായി; ആയാൾ ഗോസായിയോടു, "ടിക്കറ്റ് എടുക്കൂ" എന്നു, തേഞ്ഞ പല്ലുകൾ പുറത്തു കാണിച്ചുകൊണ്ടു ഒരുതരം വികൃതഗൌരവഭാവത്തിൽ ഉച്ചരിച്ചു. ഗോസായിയാകട്ടെ, കാലുകൾ കീഴ്പ്പോ

ട്ടിറക്കി വെച്ചു മാല കൈകകൾ രണ്ടിലും ചുററിപ്പിണച്ചു തൊഴുതുകൊണ്ടു 'സ്വാമി!' എന്നു മാത്രം പറഞ്ഞു. തമിഴന്നു പിന്നെ സംശയമൊന്നുമുണ്ടായില്ല; 'ഗെററ് ഡൌൺ' എന്ന് ഉടനേ ഗർജ്ജിച്ചു. ഗോസായി അതിന്റെ അർത്ഥം (ഇറങ്ങു താഴത്തു്!) മനസ്സിലാവാത്ത പോലെ അഭിനയിച്ചു: അതായതു്, മിഴിച്ചുനിന്നു! ചെക്കർ കൈ പിടിച്ചു് ഇഴുത്തു് ആയാളെ വണ്ടിയിൽനിന്നു താഴത്തിറക്കി സ്റ്റേഷൻ മാസ്റ്ററെ ഏല്പിച്ചു. അടുത്ത നിമിഷത്തിൽ മെയിൽ വിട്ടുകയും ചെയ്തു. ഈരോട് സ്റ്റേഷൻമാസ്റ്റർ ദയാലുവായ ഒരു യോഗ്യനായിരുന്നു. അദ്ദേഹം നമ്മുടെ ഗോസായിയെ, ചോദ്യങ്ങൾ ചോദിച്ചു ബുദ്ധിമുട്ടിക്ക പോലും ചെയ്യാതെ വെറുതെ വിട്ടയച്ചു.

ഗോസായിയുടെ മനസ്സ്, വിചാരപരമ്പരയാകുന്ന ചുഴലിക്കാററിന്ന് ഒരു കരിയിലയായിത്തീർന്നു! ആയാൾ, ആ വെറും നിലത്തു ചമ്രംപടിഞ്ഞിരുന്നു; കൃഷ്ണവർണ്ണവും കൃത്രിമവുമായ കെട്ടുതാടിയാൽ മൂടപ്പെട്ട ഗണ്ഡസ്ഥലത്തെ കൈത്തലത്തിലേയ്ക്കു ചായ്ച്ചു വെച്ചു: അങ്ങിനെ വ്യാകുലനായുംകൊണ്ടിരുന്ന ആയാളുടെ മനസ്സു പല ദിക്കിലുമായിപ്പര്യടനം ചെയ്യുന്നതിന്നിടയിൽ, 'മാധവൻ' എന്ന ത്ര്യക്ഷരിയിൽ പ്രവേശിച്ചു! ഹാ! ആ ഉദ്ബോധത്തോടുകൂടി ആയാളുടെ ഹൃദയപുടകം ജ്വലിക്കുകയും, അതിൽനിന്നു 'ഗോൾഡൻ റെയിൻ' * പോലെ ചിന്താധാരകൾ നാനാമുഖമായി പ്രസരിച്ചു പ്രസ്ഫുരിക്കുകയും ചെയ്തു! ആയാൾ പിടഞ്ഞെഴുന്നേററു നടന്നുതുടങ്ങി!

---

* പൊന്മഴ; 'വെടിക്കെട്ടി'ൽ ഉള്ള ഒരുതരം അമിട്ട്.

ഗോസായി അന്നു രാത്രി മുഴുവനും ആ പരിസരങ്ങളിൽത്തന്നെ ചുററിപ്പററികഴിച്ചുകൂട്ടി. സൂര്യോദയത്തോടുകൂടി, നേരെ റെയിലിന്മേലൂടെ അഗ്നികോണിന്നഭിമുഖമായി നടന്നു. അടുത്ത സ്റ്റേഷനിലെത്തികുറെ വിശ്രമിച്ചപ്പോഴയ്ക്കു് അവിടെ വന്ന ഒരു ലോക്കൽവണ്ടിയിൽ, ആയാറം പിന്നെയും ചെന്നു കയറി യാത്ര തുടൎന്നു.

ആ ലോക്കൽവണ്ടി സേലം സ്റ്റേഷനിലെത്തുന്നതു രാത്രിയിലാണ്. റെയിൽ മാററുന്നവന്റെ അസാധാരണമായ അശ്രദ്ധയാൽ വണ്ടി ശരിയായ റെയിലിന്മേലൂടെ പോകാതെ, ഒരു സാമാനവണ്ടി നിന്നിരുന്ന റെയിലിന്മേലെയ്ക്കു കടന്നു. "പോയൻറ് മാൻ്റെ", അബദ്ധം പിണഞ്ഞുവെന്നു് ഉടനേ മനസ്സിലായി. അവൻ ബദ്ധപ്പെട്ടു ചുവന്ന വെളിച്ചം കാണിച്ചു. ചുവന്ന വെളിച്ചത്തിന്നുണ്ടോ വണ്ടി നിൎത്തുവാനുള്ള ശക്തി! എന്നല്ല; ഈ അബദ്ധം ക്ഷണത്തിൽ മനസ്സിലാക്കിയ 'ഡ്രൈവ'റും, വണ്ടി നിൎത്തുവാൻ പ്രയത്നപ്പെട്ടതു ഫലപ്പെടാതെ കൂട്ടിമുട്ടുമെന്നു തീൎച്ചയായപ്പോഴും, കീഴ്പോട്ട് എടുത്തു ചാടുക തന്നെ ചെയ്തു. ആപ്പീസ്സിൽ നിന്നിരുന്ന അനേകം ജനങ്ങളുടേയും അതിഭയങ്കരമായ അത്യാഹിതവിലാപത്തെ ദ്വിഗുണീകരിച്ചുകൊണ്ടു് ആ ലോക്കൽവണ്ടി മറേറ സാമാനവണ്ടിയിന്മേൽ ചെന്നുമുട്ടിത്തകൎന്നു! എഞ്ചിൻ തവിടുപൊടിയായി! അതിന്നിപ്പുറം നോക്കാതിരിക്കയാണുത്തമം! —— കഷ്ടാൽകഷ്ടതരം!!

സമയം സ്വല്പമൊന്നു കഴിഞ്ഞു. മൃതരും, മൃതപ്രായരും, മൂൎച്ഛിതരും, മുറിവും ചതവുമേററു ഞരങ്ങുന്നവരുമായ ഒട്ടധികം ജനങ്ങളെ ആസ്പത്രിയിലെയ്ക്കു് എടുത്തു കൊണ്ടു

പോയി. നമ്മുടെ ഗോസായിയോ?——ഈ ബഹളത്തിൽ ആയാളെ കണ്ടുപിടിപ്പാൻ പ്രയാസം? മേൽകാണിച്ചിട്ടുള്ള നാലുതരം പീഢിതവർഗ്ഗത്തിൽ ഏതിലാണ് ആ സാധു പെട്ടിരിക്കുന്നതെന്ന് അറിവാനും ഞെരുക്കം!

മാധവൻ ബോമ്പയിൽനിന്നു പുറപ്പെട്ട്, ഏതാനും ദിവസം മദ്രാസ്സിലുള്ള താവളത്തിൽത്താമസിച്ച്, തന്റെ സുഹൃത്തമന്മാരേയും സ്നേഹഭാജനങ്ങളേയും മാതുലാദികളേയും മറ്റും കാണ്മാനുള്ള കരകവിയും കൌതൂഹലത്തോടുകൂടി മലബാറിലേക്കു വരുന്നത് ഇന്നേ ദിവസമാണ്.

മദ്രാസ്സ് മെയിൽ ശേലം സ്റ്റേഷനിൽ എത്തി. മാധവൻ, അന്നവിടെസ്സംഭവിച്ച തീവണ്ടിയപകടം ബഹുജനങ്ങളിൽനിന്നു കേട്ടറിയുകയും, അതിന്റെ അവശിഷ്ടചിഹ്നങ്ങളെ, അപാരമായ പാരവശ്യത്തോടെയും അതിരററ അനുശോചനത്തോടെയും നോക്കിക്കാണുകയും ചെയ്തു. ഇങ്ങിനെ കൂട്ടത്തോടെ വന്നുചേരുന്ന അത്യാപത്തിനെ ആകർണ്ണനം ചെയ്താൽത്തന്നെ അശ്മഹൃദയരല്ലാത്ത ആളുകൾക്കു തീർച്ചയായും മനസ്സിൽ വല്ലാത്ത ഒരു വ്യാകുലതയുണ്ടാകുന്നതാണ്; പിന്നെ കാണുകയും കൂടിച്ചെയ്യുമ്പോഴത്തെ ഫലം പറയേണ്ടതുണ്ടോ! അപ്പോൾ, നവനീതഹൃദയനായ നമ്മുടെ മാധവൻ സഹയാത്രക്കാരുടെ സഹാനുകമ്പയ്ക്ക് അർഹനായിത്തീർന്നതിൽ ആശ്ചര്യമില്ല!

പൂളക്കാട്ടുവില്ലേജിൽ ഇതിനിടെ നടന്ന അദ്ഭുതസന്താപഹേതുക്കളായ സംഭവങ്ങൾ യാതൊന്നും തന്നെ മാധവൻ അറിഞ്ഞിട്ടില്ല: മാധവൻ ബോമ്പയിൽനിന്നു പുറപ്പെട്ടിരിക്കുന്നുവെന്ന് അറിഞ്ഞിരുന്നതിനാൽ അപ്പുനമ്പ്യാരോ മറ്റോ ആയാൾക്കു കത്തയപ്പാനൊരുങ്ങിയില്ല.

ഷൊറണൂരെത്തിയപ്പോൾത്തന്നെ മാധവൻ ചിലതെല്ലാം കേട്ടു. ഷൊറണൂരിൽ എത്തുന്നതിന്നിടയിലും അവിടെ വന്നിട്ടും അന്വേഷിച്ചതിൽനിന്നു സംഗതികൾ ഒട്ടുമുക്കാലും അറിഞ്ഞു. അതോടുകൂടി, ചാലിൻപറമ്പത്തെയും റെയിലിന്മേലെയും അപമൃത്യുകളും കേട്ടു: അമ്മ, അമ്മാമൻ, മുത്തശ്ശി— ഇവരുടെ മുഖത്തു് എങ്ങിനെയാണു നോക്കുക! തന്റെ ആ വരവു കണ്ടു കഷ്ടംവെച്ചും കണ്ണുനീർ പൊഴിച്ചും പരിതപിക്കുന്ന നാട്ടുകാരുടെ മുന്നിലൂടെ എങ്ങിനെയാണു താൻ വീട്ടിലേക്കു കടന്നു പോവുക! അമ്മിണി തുടങ്ങിയ കുട്ടികളുടേയും അവരുടെ അമ്മയുടേയും സ്ഥിതിയെപ്പററി എങ്ങിനെയാണാലോചിക്കുക! താൻ എന്താണു ചെയ്യേണ്ടതു്?; എവിടെയ്ക്കാണു പോകേണ്ടതു്?; എങ്ങിനെയാണു ധൈര്യമവലംബിക്കേണ്ടതു്?— ഇതൊന്നും മാധവന്നു പിടുത്തമുണ്ടായില്ല! കുറെ നേരം, പലതരം ചിന്തകളാൽ പര്യാകുലനും അന്ധനുമായി നിന്നതിന്നു ശേഷം, പെട്ടെന്നു് തന്റെ സുഹൃത്തമനായ കേശവനുള്ളതു് സ്മൃതിപഥത്തിൽ വരികയാൽ, മാധവൻ തൃശ്ശൂർ നഗരത്തെ മാത്രം മനസ്സിന്നു ലക്ഷ്യമാക്കിക്കൊണ്ടു കൊച്ചി വണ്ടിയിൽച്ചെന്നു കയറി. ജെയിലിൽ പോയി വിട്ടു വന്ന തന്റെ സുഹൃദ്വരിഷ്ഠനെ ഈ സങ്കടഘട്ടത്തിൽക്കാണുവാൻ മാധവന്റെ കണ്ണും കരളും കലശലായി ത്വരിച്ചു!

മാധവൻ തൃശ്ശൂരിലിറങ്ങിയപ്പോൾ അവിടെ യദൃച്ഛയാ പരമേശ്വരനെക്കണ്ടു. അവരുടെ ആ കൂടിക്കാഴ്ചയിൽ രണ്ടുപേരുടേയും ഹൃദയം ഒരുപോലെ കത്തിനീറുന്ന ഉമിത്തീയിലായിരുന്നു. രണ്ടാളും പരസ്പരം ഒരക്ഷരം പോലും പറവാൻ ശക്തരായില്ല. കണ്ണുനീരിനെ ഒഴുകുവാൻ സമ്മതി

ല്ലാതെ കണ്ണിൽനിന്നു തന്നെ കൈലേസ്സുകൊണ്ട് ഒപ്പിയെടുത്തുംകൊണ്ട് ആ രണ്ടുപേരും നടക്കാവിലെല്ലാം നടന്നു.

കോൺഗ്രസ്സാപ്പീസ്സിൽച്ചെന്നു നോക്കിയപ്പോഴും അവിടെ പുറത്ത് ഒരാളെയും കാണുന്നില്ല: "നമ്മുടെ എളയത് ഇവിടെയില്ലേ?" എന്നു മാധവൻ തൊണ്ടയിടച്ചുയമത്തിക്കൊണ്ടു പരമേശ്വരനോടു ചോദിച്ചു.

പരമേശ്വരൻ—ഇല്ല! അദ്ദേഹം എവിടെപ്പോയെന്ന് ഇവിടെയും ആർക്കും നിശ്ചയമില്ല! രണ്ടുമൂന്നു ദിവസമായത്രെ ഇവിടെക്കാണാതെകണ്ടായിട്ട്! വീട്ടിൽ ഈയിടെ വന്നിട്ടില്ല. അരപ്പാട്ടൻ കല്യാണിയമ്മയോടു കമ്പിയടിച്ചു ചോദിച്ചു: ജെയിലിൽനിന്നു വന്നതിൽപ്പിന്നിട്ട മാടാവിലും ചെന്നിട്ടില്ലെന്ന് ആ അമ്മയുടെ മറുകമ്പിയും കിട്ടി. എവിടെക്കാണാവോ പോയിരിക്കുന്നത്!

മാധവൻ അവിടെ ആ നിലത്തു തന്നെ ഇരുന്നു! ഹാ! സ്നേഹസ്വഭാവനായ ആ യുവാവ്, കിഴ്കാൽക്കുമ്പിട്ടിരുന്ന് കൈകളും മുമ്പാകെ പിണച്ചുകെട്ടി കാൽമുട്ടുകളെ കണ്ണുനീർകൊണ്ട് അഭിഷേകം ചെയ്തുതുടങ്ങി!

---

## ഇരുപത്തഞ്ചാമദ്ധ്യായം

---

രാമൻനമ്പ്യാർ—മാധവ, നീ ബോമ്പായിൽനിന്നു മിനിഞ്ഞാന്നോ മറ്റോ വന്നു എന്നു കേട്ടു. ഞാനിതേവരെ നിന്നെക്കണ്ടില്ലല്ലോ!

ഒരു നിമിഷം ഒന്നും പറയാതെ നിന്നതിനുശേഷം,

മാധവൻ—ഇപ്പോഴും, വിളിച്ചതുകൊണ്ടാണ ഞാനിവിടത്തെ നേരിട്ടു വന്നുകാണുവാൻ ധൈര്യപ്പെട്ടത്.

'ധൈൎയ്യപ്പെട്ടു' എന്നതിൽ, വാസ്തവത്തിൽ, നൈ ധൈൎയ്യസ്മാരകമായ ഘൎഘരസ്വരത സ്പഷ്ടമായിപ്പുറത്തു വന്നു. രാമൻനമ്പ്യാരും, ആകാരഗോപനത്തിനുവേണ്ടി തെല്ലിട താക്കോൽകൊണ്ടു ചൂളവിളിച്ചുംകൊണ്ടിരുന്നു. പിന്നീട്ട് ആ താക്കോൽ അമ്മാനമാടിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:

നീയും കൂടി ഇത്ര പരുങ്ങലിലാവുന്നതായാൽ, ശേഷമുള്ളവരുടെ കഥ പിന്നെയെന്താണ്! അതൊന്നും വെറുതെ ആലോചിയ്ക്കേണ്ട; വിട്ടുകളഞ്ഞേയ്ക്കു! നിനക്കിനി ലീവാമ്പായിൽ എത്ര കൊല്ലം കൂടിപ്പാറിയ്ക്കണം?

മാധവൻ — ഒരു കൊല്ലം കൂടി വേണം.

അല്പസമയം ഇരുവരും മിണ്ടാതിരുന്നു. അനന്തരം,

മാധവൻ — കഴിഞ്ഞതെടുത്താലും കാൎയ്യത്തെപ്പററി ഞാൻ പ്രയോജനമില്ലാതെ ദുഃഖിയ്ക്കുന്നില്ല. എന്നല്ല; മുത്തശ്ശിയേയും മററും കഴിയുന്നത്ര ആശ്വസിപ്പിയ്ക്കുന്നതുമുണ്ട്. എന്നാൽ, ഇതോടുകൂടി, നമ്മുടെ ഏളയതു എവിടെപ്പോയെന്ന് യാതൊരറിവും കിട്ടാത്തതുകൊണ്ടാണ് എനിയ്ക്കു വല്ലാത്ത കുണ്ഠിതമുള്ളത്. അദ്ദേഹത്തെ കണ്ടന്വേഷിയ്ക്കേണ്ടേ?

രാമൻനമ്പ്യാർ — അദ്ദേഹം ഇല്ലത്തില്ലെന്ന് ഇന്നലെ അപ്പു പറകയുണ്ടായി. ഇല്ലത്തേയ്ക്കു പോയിട്ടുണ്ടാവില്ലേ?

മാധവൻ — ഇല്ലം! അദ്ദേഹത്തിന്റെ സ്ഥിതി ഇതിനു മുമ്പു തന്നെ നമ്മളുടേതിനെക്കാളും എത്രയോ കഷ്ടമായിരിയ്ക്കുന്നുവല്ലോ!; ഇല്ലത്തുള്ളവരെന്നല്ല നാട്ടുകാരും അദ്ദേഹത്തെ ഉപേക്ഷിച്ചിരിയ്ക്കയാണല്ലോ!! അദ്ദേഹം ഇല്ലത്തേയ്ക്കു പോകാൻ വഴിയില്ല. അവിടെ ഇല്ലെന്നും ഞാനറിഞ്ഞുകഴിഞ്ഞു.

രാമൻനമ്പ്യാർ—കോയമ്പത്തൂർ ജെയിലിലല്ലേ അദ്ദേഹത്തെ വെച്ചത്? മലയാളം വിട്ടാൽ ആചാരങ്ങളെപ്പററി അത്ര നോക്കാനില്ല. വല്ല പ്രായശ്ചിത്തവും കഴിച്ചു ശുദ്ധമാക്കി എടുക്കായിരുന്നു!

മാധവൻ—അദ്ദേഹത്തെ സൂക്ഷ്മമായി അന്വേഷിക്കേണ്ടതിനെപ്പററി ആലോചിപ്പാൻ ഞാൻ നാളെ മാങ്കാവിലേക്കൊന്ന പോയാലോ?

രാമൻനമ്പ്യാർ—ഉം! പോയിനോക്ക്.

മാധവന്, തന്റെ ഉത്തമസുഹൃത്തായ എളയതിനെ, ഏതു ദിക്കിൽതന്നെ ആയാലും, അന്വേഷിച്ചുപിടിച്ചാൽകൊള്ളാമെന്ന അഭിലാഷം അതിതീവ്രമായുണ്ടായിരുന്നുവെങ്കിലും, ആയാൾ അതിനെപ്പററി വലിയമ്മാമനോട് ഒന്നും തന്നെ പറയാതിരുന്നത്, ആ അന്വേഷണത്തിന്നാവശ്യകമായ ദ്രവ്യവ്യയം അമ്മയെക്കൊണ്ടോ മുത്തശ്ശിയെക്കൊണ്ടോ ചെയ്യിക്കാമെന്നിരുന്നാലും ആയത് അമ്മാമന്ന നല്ല സമ്മതമാകയില്ലെന്ന നല്ലവണ്ണം അറിഞ്ഞിരുന്നതിനാൽ മാത്രമായിരുന്നു. ഇമ്മാതിരി ഘട്ടങ്ങളിൽ മാധവൻ, മാതുലനായ കുട്ടൻനമ്പ്യാരെയും മാന്യസുഹൃത്തായ എളയതിനെയും പററി തിരിച്ചും മറിച്ചും ആലോചിച്ചാലോചിച്ച് അസാമാന്യവ്യസനത്തിന്ന പാത്രമായി!

പിറേറന്ന മാധവന്, മാങ്കാവിലേക്ക് ഉടനേ ചെല്ലുവാനായി കല്യാണിയമ്മയുടെ ഒരു കത്തും കിട്ടി. ആയാൾ മാങ്കാവിലേക്കു പുറപ്പെട്ട് അമ്മയോടു യാത്ര പറവാനായിച്ചെന്നു.

ദേവകിയമ്മ—നീയെന്നാ മാധവാ, മടങ്ങിവരിക?

മാധവൻ—മററന്നാളല്ലെങ്കിൽ നാലാംനാൾ തീർച്ച.

ദേവകിയമ്മ — എടക്ക് വല്ലോടത്തും പോണുണ്ടോ?

'എവിടെക്ക്?' എന്നു മാധവൻ, അറിയാത്ത ഭാവത്തിൽ ചോദിച്ചു.

ദേവകിയമ്മ — അല്ല, താമര......

മാധവൻ മന്ദസ്വരമായിപ്പറഞ്ഞു:— "അമ്മയുടെ സമ്മതമുണ്ടെങ്കിൽ, ജാനകിയമ്മയെ ഒന്നു ചെന്നു കണ്ടാൽക്കൊള്ളാമെന്നും ഇല്ലായ്കയില്ല"

ദേവകിയമ്മ — എനിക്കു സമ്മതം ല്യ.

മാധവൻ — എന്നെ അവർ ഒരു മകനെപ്പോലെയാണ് കരുതുന്നതു്. അതുകൊണ്ട്, ഒന്നു പോയാൽക്കൊള്ളാമെന്നു വലിയ മോഹമുണ്ട്.

ദേവകിയമ്മ — എനിക്ക് ഒട്ടും സമ്മതം ല്യ; ഒക്കെക്കൂടി ഒരു കുട്ട്യേ എനിക്കുള്ളു. അവൻ ഇനില്യാണ്ടായാലൊ കളില്യ!

മാധവൻ — എന്നാൽ പോവണ്ട എന്നു തന്നെ വെച്ചേക്കാം.

ദേവകിയമ്മ — ഇനി നിയ്യ് പോയിട്ടെന്നോട്ട് പറയാതിരിയ്ക്കോ?

മാധവൻ — അമ്മയുടെ കാല്പാണ്,..........

ദേവകിയമ്മ — അതൊന്നും വേണ്ട: നിയ്യ് പറഞ്ഞാലൊന്ന എനിക്കു ബോദ്ധ്യാണ്.

മാധവൻ യാത്ര പറവാനായിട്ടു മുത്തശ്ശിയുടെ അടുക്കലും ചെന്നു.

കുഞ്ഞുകുട്ടിയമ്മ — മാധവാ, നിയ്യുംകൂടി പോവരുതു്! നിയ്യിവിടെ ല്യങ്കിൽ ഞാൻ, ഉണ്ണൂം ല്യ; ഉറങ്ങൂം ല്യ!

ആ വൃദ്ധ ഇത്രയും പറഞ്ഞു കണ്ണുനീർ തൂകിത്തുടങ്ങി.

മാധവൻ — മുത്തശ്ശി, നമ്മുടെ എളയതിനെക്കാണാറില്ലല്ലൊ! അദ്ദേഹത്തെ ഒന്നന്വേഷിക്കാഞ്ഞാൽ നന്നൊ? അദ്ദേഹം നമ്മോടൊക്കെ എത്ര സ്ഥായിയുള്ള ഒരാളാണ്! ഞാൻ പോയി ഉടനെ വരാം.

കുഞ്ഞുകുട്ടിയമ്മ കുറെ കരഞ്ഞതിന്നു ശേഷം, "നീ ശ്ശ് വരാൻ താമസിക്കുമൊ?" എന്ന് മനസ്സില്ലാമനസ്സോടെ അനുമതി നൽകി. മാധവൻ മുത്തശ്ശിയെ പിന്നെയും പറഞ്ഞു സമാധാനിപ്പിച്ചു യാത്രയായി.

നേരെ താകാവിലെക്കു തന്നെയാണ് മാധവൻ പോയതു്. എളയതിന്റെ ഇല്ലത്തു് ആദ്യമേ അങ്ങിനെ കടന്നുചെല്ലുവാൻ താൽക്കാലികാവസ്ഥയാൽ അല്പമൊന്നു മടിച്ചു മാധവൻ ഒന്നാമതായി തോട്ടത്തിൽവീട്ടിലേക്കു തന്നെ ചെന്നു. എളയതിനോടൊരുമിച്ചല്ലാതെ മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത മാധവനെ ഇന്നിങ്ങിനെ, ഈയവസ്ഥയിൽ, കാണേണ്ടിവന്നപ്പോൾ കല്യാണിയമ്മയുടേയും സുധീരഹൃദയം സ്വല്പമൊന്നു വ്യഥിച്ചു.

കല്യാണിയമ്മ — നമ്പ്യാർ, നമുക്കു വന്നുചേൎന്ന വ്യാപൽപരമ്പര വല്ലാത്ത ഒന്നു തന്നെ! പ്രപഞ്ചചക്രം ഇത്ര വിഷമമായും പരിവർത്തനം ചെയ്യുന്നുണ്ടല്ലൊ! സംസ്കൃതമനസ്സനായ നിങ്ങൾ അതീതസംഭവങ്ങളെ ആലോചിച്ചു സന്താപിക്കുന്നില്ലെന്നു ഞാൻ സമാധാനിക്കട്ടെയൊ?

മാധവൻ — ആ വഴിക്കുള്ള സമാധാനം ശരി തന്നെ. എന്നാൽ, വർത്തമാനവും ഭാവിയും വല്ലാതെ വ്യഥാകരമായിരിക്കുന്നു!

കല്യാണിയമ്മ — എളയതിനെപ്പററിയല്ലേ നിങ്ങൾ പറ

യുന്നതു്? അദ്ദേഹത്തെപ്പററി ഞാൻ ആശ്ചൎയ്യപ്പെടുക കൂടിച്ചെയ്യുന്നു.

മാധവൻ — അതെ; അദ്ദേഹം നിങ്ങളെപ്പോലും അറിയിക്കാതെ എങ്ങോട്ടു പോയിരിക്കുന്നു!

കല്യാണിയമ്മ — ജയിലിൽനിന്നു വിട്ടതിൽപ്പിന്നെ, കുടുംബവും സമുദായവും പരിത്യജിച്ചതിനാൽ, അത്ര പൂൎവ്വമായ ഒരു നിൎവ്വേദം അദ്ദേഹത്തെ ബാധിച്ചിരിക്കുന്നുവെന്നാണ് എൻ്റെ ഊഹം.

മാധവൻ — ഊഹമെന്നു വെച്ചാൽ?; അദ്ദേഹത്തെ പിന്നീടു നിങ്ങൾ കണ്ടിട്ടില്ലേ?

കല്യാണിയമ്മ — പിന്നെയോ! ഞാൻ ആയിടക്കു തന്നെ തൃശ്ശൂരിൽ പോയി അദ്ദേഹത്തെക്കണ്ടു സംസാരിക്കുമ്പോഴും മററു യാതൊരു ഭാവഭേദവുമില്ല!

മാധവൻ — അപ്പോൾ, ഇങ്ങോട്ടു വരിക തന്നെയുണ്ടായില്ലേ; അല്ലേ?

കല്യാണിയമ്മ — ഇല്ല! 'ഇങ്ങോട്ടു വരുന്നില്ലേ?' എന്നു ഞാൻ ചോദിച്ചു; അപ്പോൾ അദ്ദേഹത്തിൻ്റെ മുഖമൊന്നു മ്ലാനമായി താനും! പിന്നെ ഞാൻ അതിനെപ്പററിയൊന്നും ശബ്ദിച്ചില്ല.

മാധവൻ — (ഗദ്ഗദത്തോടെ.) മഹാകഷ്ടം! ദേവി.......

മാധവന്, ശബ്ദം പുറപ്പെട്ടില്ല; കണ്ണുനീർ ധാരധാരയായൊഴുകി! കല്യാണിയമ്മ വിഷയം മാററി:

കല്യാണിയമ്മ — എന്തായാലും, അദ്ദേഹം എവിടെയാണെന്നു നാം നല്ലവണ്ണം അന്വേഷിക്കണം.

മാധവൻ — തീൎച്ചയായും വേണം.

കല്യാണിയമ്മ — നിങ്ങൾ തന്നെ അതിന്നു ഒരുങ്ങുകയ

ല്ലേ? അതാണ് അധികം നല്ലതെന്നു വെച്ചാണ് ഞങ്ങൾ ഇതുവരെ മിണ്ടാതിരുന്നത്.

മാധവൻ—എന്നാൽ, വിധിവൈപരീത്യത്താൽ എനിക്കു തിനും ഭാഗ്യമില്ല! മുത്തശ്ശി എന്നെ ഒരു നിമിഷം പോലും പിരിഞ്ഞിരിപ്പാൻ സമ്മതിക്കുന്നില്ല. നമ്മുടെ ഭാസ്കരമേനവനെ അതിന്നേർപ്പെടുത്താമെന്നാണ് ഞാൻ വിചാരിക്കുന്നത്.

കല്യാണിയമ്മ—അതു കൊള്ളാം; മേനവനും മിടുക്കനാണ്.

മാധവൻ അന്നവിടെത്താമസിച്ചു. കല്യാണിയമ്മ എളയതിനെപ്പറ്റി പിന്നെയും പലതും പറഞ്ഞ കൂട്ടത്തിൽ, അദ്ദേഹത്തിന്റെ അച്ഛനമ്മമാരുടെ വൃത്താന്തവും ധർമ്മപത്നിയായ ദേവിയുടെ ദയനീയസ്ഥിതിയും മറ്റും വളരെ വളരെ വിസ്തരിച്ചു മാധവനെ ധരിപ്പിച്ചു. എന്തുകൊണ്ടു നോക്കിയാലും, എളയതിനെ അദ്ദേഹത്തിന്റെ കുടുംബം ഇങ്ങിനെ അന്ധവിശ്വാസത്താലും അവിവേകം കൊണ്ടും തീരെ നിരാകരിച്ചുകളഞ്ഞതു മികച്ച മൌഢ്യമായെന്നും, അതു ആ കുടുംബത്തിന്നു വലിയ ഒരു ഈശ്വരവിരോധമായിപ്പരിണമിച്ചേക്കുമെന്നും മറ്റും മാധവൻ അഭിപ്രായപ്പെട്ടു.

എളയതിനെ അന്വേഷിപ്പാൻ ഭാസ്കരനെ അയക്കാമെന്നാണല്ലോ മാധവനും കല്യാണിയമ്മയും കൂടി നിശ്ചയിച്ചത്. അതിന്നു വേണ്ടിവരുന്ന ചെലവെല്ലാം താൻ ചെയ്തുകൊള്ളാമെന്നു കരുണാകരപ്പണിക്കർ മാധവനെ അറിയിച്ചു; മാധവന്നു അതു അശേഷവും സമ്മതമായില്ല; അതിനെപ്പറ്റി പണിക്കരും മാധവനുമായി വലിയ വാദപ്രതിവാദം തന്നെ നടന്നു. ഒടുവിൽ, കല്യാണിയമ്മ

യുടെ മദ്ധ്യസ്ഥതിപ്പിന്മേൽ വാദം അവസാനിച്ചു; പണിക്കർ തന്നെ ജയിച്ചു!

പിറേറന്നു ഉച്ചയ്ക്കു മാധവൻ മടങ്ങിപ്പോവാൻ പുറപ്പെടുകയും, കല്യാണിയമ്മയേയും കൂട്ടി മദ്ധ്യ എളയതിന്റെ ഇല്ലത്തോളം കയറുകയും ചെയ്തു. ആ അവസരത്തിൽ മാധവന്റെ അന്തരാത്മാവിന്നു്, എന്തെന്നില്ലാത്ത ഒരു സാദവും ഖേദവും അനുഭൂതമായി!

സാധാരണവർത്തമാനങ്ങളെല്ലാം ഒരുവിധം പറഞ്ഞവസാനിച്ചപ്പോൾ, മാധവൻ ഈവിധം ഒന്നുപരിഹസിച്ചു:— "നിങ്ങൾ അദ്ദേഹത്തെ ഉപേക്ഷിച്ചതു വലിയ തെറ്റായിപ്പോയി!"

എളയതിന്റെ അച്ഛൻ— എന്താ ചെയ്യുക! അവന്നു ആ തൃശ്ശൂരിൽ പത്തുമുപ്പതുറുപ്പിക ശമ്പളം കിട്ടിയിരുന്നതാണു്. അതവൻ വലിച്ചെറിഞ്ഞു; ഇവിടെ ചെലവിന്നു കാശൊന്നില്ലാതെ ഞാൻ കിടന്നു കഷ്ടിക്കുന്നു! അതു പോട്ടെ. പിന്നെച്ചെന്നു പിടിച്ചതു് ഒരു 'കിലപത്തി'യെയാണു. അതല്ലേ ഈ അപത്തൊക്കെ വിന്നതു്! നിങ്ങളാരെങ്കിലും അവനോടു നല്ലതു് ഉപദേശിക്കേണ്ടതായിരുന്നു! എന്നാൽ, നിങ്ങളുടെ വിട്ടിലേയും മററും വർത്തമാനങ്ങൾ കേൾക്കുമ്പോൾ ഇതൊക്കെ വെറും നിസ്സാരവും സഹ്യവുമായിത്തോന്നുന്നു.

എളയതിന്റെ അമ്മയുടെ ആവലാതിയായി പിന്നെ:

നിങ്ങളൊക്കെ അറിഞ്ഞതോണ്ടല്ലേ കേളു ഇതിനൊക്കെച്ചാടിപ്പുറപ്പെട്ടതു്! എന്തിനാ പറേണതു്! ഈ കല്യാണിയും അന്നു് അവനു് ഒരു തൊണയായിരുന്നു.

അതൊന്നും പറഞ്ഞിട്ട് ഇപ്പൊ കാൎയ്യം ല്ല്യല്ലോ; അവളെ ഒന്നു കണ്ടുപിടിച്ച് ഇങ്ങട്ട് കൊണ്ടുതന്നാ മതി. ഞങ്ങള് കൂട്ടി നടത്തിക്കൊള്ളാം. ഞങ്ങൾക്കു ഭ്രഷ്ട് വന്നോട്ടെ; എന്നാലും ശകുന്തളെ കളെയ്യാൻ ഞങ്ങൾക്കു ഭാവം ല്യ!

ശ്വശ്രുവിന്റെ പിന്നിലായി ദേവിയും, ശ്വശ്രുവിനാൽ ആശ്വാസിതയായുംകൊണ്ടു ഒതുങ്ങി നിന്നിരുന്നു. അനുകമ്പയും സ്നേഹവും വഴിഞ്ഞൊഴുകുന്ന ദൃഷ്ടികളാൽ മാധവൻ തന്റെ സുഹൃത്തിന്റെ ധൎമ്മപത്നിയെ ഒന്നനുഗ്രഹിച്ചുംകൊണ്ടു പ്രശാന്തഗംഭീരമായ ശബ്ദത്തിൽ ഇങ്ങിനെ പറഞ്ഞു:

എളേയതിനെ ഞാൻ താമസിയാതെ കണ്ടുപിടിക്കും; തീൎച്ച തന്നെ! നിങ്ങൾ അദ്ദേഹത്തെ സ്വീകരിക്കേണമെന്നും അപേക്ഷയുണ്ട്. ഭൎത്താവു ജീവിച്ചുകൊണ്ടിരിക്കുമ്പോൾ വൈധവ്യം അനുഭവിക്കുക എന്നതു്, അദ്ദേഹത്തിന്റെ ഒരു ഉത്തമസ്നേഹിതനായ എനിക്കു സാമാന്യമല്ലാത്ത സങ്കടത്തിനു കാരണമായിത്തീൎന്നിരിക്കുന്നു! നിങ്ങൾക്കും അങ്ങിനെ തന്നെയായിരിക്കണം!—— ആരും വെറുതെ വ്യസനിക്കേണ്ട! ഞാനെന്റെ സുഹൃത്തിനെ കഴിയുന്നതും വേഗത്തിൽ കണ്ടുപിടിച്ചു നിങ്ങൾക്കു കൊണ്ടുവന്നു തരുന്നതാണ്! സമാധാനത്തോടെ അദ്ദേഹത്തിനു സദാ നന്മ വരേണമെന്നു ഞാനപേക്ഷിച്ചുകൊള്ളുന്നു.

മാധവൻ സകലരോടും യാത്ര പറഞ്ഞ്, ഭാസ്കരനെ മാത്രം കണ്ടു കാൎയ്യം ധരിപ്പിക്കുന്നതായി താമരശ്ശേരിയിലെയ്ക്കു തിരിച്ചു.

